ദി THE MALANKARA SABHA

# മലങ്കരസഭ

MALAYALAM MONTHLY, Vol-67, Issue-10 _ ₹25

NOVEMBER 2023

Price ₹ 25, Annual Subscription ₹ 250




സഭയുടെ സരണിയിലെല്ലാം
സ്ഫുടതര ദീപ്തി പരത്താൻ
പുണ്യ പിതാവേ
ഞങ്ങൾക്കായി പ്രാർത്ഥിക്കണമേ!



# മഹാപുരോഹിത സന്ദേശം

പരിശുദ്ധ പരുമലത്തിരുമേനിയെപ്പറ്റി ചിന്തിക്കുമ്പോൾ ഓർമ്മവരുന്നതു സുകുമാർ അഴീക്കോട് പറഞ്ഞൊരു വാചകമാണ്. പരുമലയിൽ നടത്തിയ ഒരു പ്രസംഗത്തിൽ അഴിക്കോട് പറഞ്ഞതു, ഈ പുണ്യപിതാവിനെ 'പരുമലത്തിരുമേനി' എന്നല്ല 'പരിമളത്തിരുമേനി' എന്നാണ് വിളിക്കേണ്ടതു എന്നായിരുന്നു. 'പരിമളത്തിരുമേനി' എന്ന സംബോധനയിൽ ആഴത്തിലുള്ള അർത്ഥവും ദർശനവും അന്തർലീനമായി കിടക്കുന്നുണ്ട്. ജീവിതത്തെ പരിമളമാക്കിയ തിരുമേനിയെന്നും ജീവിതത്തിൽ പരിമളം പരത്തിയ തിരുമേനിയെന്നും 'പരിമളത്തിരുമേനി' എന്ന ആശയം കൊണ്ട് വിവക്ഷിക്കാൻ കഴിയും. ക്രിസ്തീയ ജീവിതത്തെ എങ്ങനെ പരിമളമാക്കാൻ കഴിയും? അല്ലെങ്കിൽ, ക്രിസ്തീയ ജീവിതത്തിൽ എങ്ങനെ പരിമളം പരത്താൻ കഴിയും? പരുമലത്തിരുമേനിയുടെ ജീവിതത്തിന്റെ സാക്ഷ്യം അക്കാര്യമാണ് വെളിപ്പെടുത്തുന്നത്.

ക്രിസ്തീയ ജീവിതത്തിന്റെ ലക്ഷ്യം യേശുക്രിസ്തുവിനെ ജീവിതത്തിൽ പ്രകാശിപ്പിക്കുക എന്നുള്ളതാണ്. യേശുക്രിസ്തുവിനെ എങ്ങനെ പ്രകാശിപ്പിക്കാൻ കഴിയുമെന്നതിനു ഒരു ഉദാത്തദൃഷ്ടാന്തമാണ് പരുമലത്തിരുമേനിയുടെ ജീവിതം. ജീവിതത്തിലും ചിന്തയിലും കർമ്മത്തിലും വിശുദ്ധി കൈവരിക്കാൻ കഴിയുമ്പോഴാണ് ക്രിസ്തീയ ജീവിതം അന്വർത്ഥമാകുന്നത്. ഇപ്രകാരം ക്രിസ്തീയ ജീവിതത്തെ അന്വർത്ഥമാക്കിയ വിശുദ്ധനായിരുന്നു പരുമലത്തിരുമേനി.

യേശുക്രിസ്തുവിനെ ജീവിതത്തിൽ പ്രകാശിപ്പിച്ചതിലൂടെയാണ് പരുമലത്തിരുമേനി 'പരിമളത്തിരുമേനി'യായി രൂപപ്പെട്ടത്. ജീവിതത്തെ വിശുദ്ധിയിലേക്കു സംക്രമിപ്പിച്ചതിലൂടെ ആത്മാവിൽ സുഗന്ധം നിറഞ്ഞ പരുമലത്തിരുമേനി 'പരിമളത്തിരുമേനി'യായി പരിണമിക്കുകയായിരുന്നു. ആത്മാവിന്റെ സുഗന്ധമാണ് ക്രിസ്തീയ ജീവിതത്തിൽ പരിമളം പരത്തുന്ന പരമസൗരഭ്യം. ആ പരമസൗരഭ്യം പരുമലത്തിരുമേനി എങ്ങനെയാണ് ആർജിച്ചതെന്നും അപ്രകാരം നമുക്കെങ്ങനെ അതു ആർജിക്കാൻ കഴിയും എന്നുമാണ് ആ പുണ്യപിതാവിന്റെ ഓർമ്മ കൊണ്ടാടുമ്പോൾ നാം ചിന്തിക്കേണ്ടത്.

'ഓർത്തഡോക്സ് വിശ്വാസത്തെക്കുറിച്ച്' എന്ന വിഖ്യാത ഗ്രന്ഥത്തിന്റെ കർത്താവായ ഡമാസ്ക്കസിലെ വിശുദ്ധ യോഹന്നാൻ ആത്മാവിന്റെ നന്മകളെപ്പറ്റി വ്യാഖ്യാനിച്ചതു 'ഫിലോകാലിയാ'യിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ധൈര്യം, ധാർമ്മികത, ആത്മനിയന്ത്രണം, നീതിബോധം എന്നിങ്ങനെ നാലു പ്രധാന നന്മകൾ ആത്മാവിനുണ്ടെന്നു വിശുദ്ധ യോഹന്നാൻ സൂചിപ്പിക്കുന്നു. ഈ നാലു നന്മകളിൽ നിന്നാണ് ആത്മാവിന്റെ മറ്റു നന്മകൾ ഉറവയെടുക്കുന്നതെന്നും അദ്ദേഹം പറയുന്നു. ആ നന്മകളുടെ ഒരു നീണ്ട പട്ടിക വിശുദ്ധ യോഹന്നാൻ അവതരിപ്പിക്കുന്നുണ്ട്. വിശ്വാസം, പ്രത്യാശ, സ്നേഹം, പ്രാർത്ഥന, വിനയം, സൗമ്യത, ദീർഘയാതന, കടമ, ദയ, ലാളിത്യം, കോപത്തിൽ നിന്നുള്ള മോചനം, ദൈവത്തെക്കുറിച്ചുള്ള അറിവ്, ശാന്തത, ആത്മാർത്ഥത, വ്യർത്ഥാഭിമാനത്തിൽ നിന്നും ഉള്ള മോചനം, അഹന്തയിൽ നിന്നും ഉള്ള മോചനം, അനുകമ്പ, കാരുണ്യം, ഔദാര്യം, നിർഭയത്വം, നിരാശയിൽ നിന്നും ഉള്ള മോചനം, എളിമ, ആദരവ്, പശ്ചാത്താപം, അനന്തരജീവിതത്തിലെ അനുഗ്രഹങ്ങൾക്കു വേണ്ടിയുള്ള ആഗ്രഹം, ദൈവരാജ്യം നേടാനുള്ള ആഗ്രഹം, ദൈവികപുത്രത്വത്തിനും വേണ്ടിയുള്ള ആഗ്രഹം ഇതൊക്കെയാണ് വിശുദ്ധ യോഹന്നാൻ അവതരിപ്പിക്കുന്ന ആ നന്മകൾ. ഈ നന്മകളുടെ ഉറവിടമായിരുന്നു പരിശുദ്ധ പരുമലത്തിരുമേനി.

പരുമലത്തിരുമേനിയല്ല, പരിമളത്തിരുമേനിയാണെന്ന് സുകുമാർ അഴീക്കോട് സമർത്ഥിച്ചതിന്റെ പൊരുൾ, ആത്മാവിന്റെ ഈ നന്മകൾ പരുമലത്തിരുമേനി സ്വായത്തമാക്കിയിരുന്നു എന്നതിന്റെ ഒരു സൂചനയാണ്. ഒരു മനുഷ്യ ജീവിതത്തിൽ ആത്മാവിന്റെ ഈ നന്മകൾ എങ്ങനെ സമന്വയിപ്പിക്കാൻ കഴിയുമെന്നതിന്റെ ദൃഷ്ടാന്തമായിരുന്നു പരിശുദ്ധ പരുമലത്തിരുമേനിയുടെ ജീവിതം.

ആത്മാവിന്റെ നന്മകളിലൂടെ മാത്രമല്ല പരിശുദ്ധ പരുമലത്തിരുമേനി പരിമളം പരത്തിയത്. ആ പുണ്യപിതാവിന്റെ ശാരീരികമായ നന്മകളും ആ ജീവിതത്തെ വിശുദ്ധിയിലേക്കു നയിച്ച വസ്തുതകളാണ്. 'ഫിലോകാലിയാ'യിൽ ആ ശാരീരിക നന്മകളെപ്പറ്റി വിവരിക്കുന്നുണ്ട്. പരുമലത്തിരുമേനിയുടെ ജീവിതത്തിലൂടെ കടന്നുപോകുമ്പോൾ ആ ശാരീരിക ഉപകരണങ്ങളുടെ സമർത്ഥവും സമൃദ്ധവുമായ വിനിയോഗം ദർശിക്കാൻ കഴിയും. കാപട്യമില്ലാതെയും മറ്റുള്ളവരിൽ നിന്നും പ്രശംസപിടിച്ചുപറ്റാൻ തുനിയാതെയുമാണ് പരുമലത്തിരുമേനി ദൈവഹിതാനുസൃതമായി ജീവിച്ചത്. ദൈവഹിതം വിവേകത്തോടെ വിനിയോഗിക്കുമ്പോൾ എളിമയിലും നിർവികാരതയിലും ആത്മീയമായ വികാസമുണ്ടാകുന്നു. 'ഫിലോകാലിയാ'യിൽ പറയുന്ന ശാരീരികമായ

വേറെയും നന്മകൾ പരുമലത്തിരുമേനി സ്വായത്തമാക്കിയിരുന്നു. ആത്മനിയന്ത്രണം, ഉപവാസം, വിശപ്പ്, ദാഹം, ജാഗരണം, മുട്ടുകുത്തിയുള്ള പ്രാർത്ഥന, ദാരിദ്ര്യം, സമ്പാദ്യങ്ങളുടെ തിരസ്ക്കരണം, ലാളിത്യം, നിസ്വാർത്ഥത, ഏകാന്തത, പ്രശാന്തത, സഹനം, സ്വാശ്രയത്വം, മൗനം, ത്യാഗസന്നദ്ധത, കഷ്ടപ്പാട്, ശാരീരിക തപശ്ചര്യ എന്നിങ്ങനെയുള്ള നന്മയുടെ ഉപകരണങ്ങളിലൂടെയായിരുന്നു പരുമലത്തിരുമേനി ശരീരത്തിന്റെ നന്മകളെ ബലവത്താക്കിയത്.

ശരീരത്തിൽ പരിമളം ചാർത്തുന്നതിലൂടെ ആത്മാവിൽ പരിമളം ചാർത്താൻകഴിയുകയില്ലെന്ന പാഠമാണ് പരിശുദ്ധ പരുമലത്തിരുമേനിയിൽ നിന്നും നമ്മൾ പഠിക്കേണ്ടത്. അതിനാൽ ആത്മാവിൽ പരിമളം ചാർത്താനുള്ള തീർത്ഥയാത്രയാണ് നമ്മൾ ജീവിതത്തിൽ സമാരംഭിക്കേണ്ടത്. വിഖ്യാത ഇംഗ്ലീഷ് കവി ചോസർ എഴുതിയ 'കാന്റർബറി ടെയ്ൽസ്' എന്നകാവ്യമാണ് ഇത്തരുണത്തിൽ ഓർക്കുന്നത്. അതിലെ തീർത്ഥാടകർ പാപത്തിന്റെ ഭാണ്ഡകെട്ടുകളുമായിട്ടാണ് തീർത്ഥാടനം ചെയ്യുന്നത്. നമ്മൾ  തീർത്ഥാടനം നടത്തുമ്പോൾ ആത്മാവിന്റെയും ശരീരത്തിന്റെയും തിന്മകൾ കൂടി തിരിച്ചറിയേണ്ടതുണ്ട്. 'ഫിലോകാലിയാ'യിൽ വിശുദ്ധ യോഹന്നാൻ പറയുന്നതു, ആത്മാവിന്റെ കണ്ണായ മനസ്സ് മറവികൊണ്ടും അലസതകൊണ്ടും അജ്ഞത കൊണ്ടും അന്ധമാക്കപ്പെടുന്നു എന്നാണ്. ഇപ്രകാരം അന്ധമാക്കപ്പെട്ടിരിക്കുന്ന മനസ്സിന്റെ ജാലകം തുറക്കാനാണ് നാം ഉദ്യമിക്കേണ്ടത്. അതിനു പരിശുദ്ധ പരുമലത്തിരുമേനിയുടെ ജീവിതം മാതൃകയാക്കണം. ആത്മാവിന്റെ കണ്ണായ മനസ്സ് തുറക്കാൻ കഴിഞ്ഞില്ലെങ്കിൽ ഭക്തിയില്ലായ്മയും പാഷാണ്ഡതകളും ദൈവനിന്ദയും വൈരാഗ്യവും കോപവും വെറുപ്പും അമർഷവും വിദ്വേഷവും ചതിയും നിരാശയും മനുഷ്യത്വമില്ലായ്മയും പരദൂഷണവും അസൂയയും ഭയവും ദുരാഗ്രഹവും കാപട്യവും അവിശ്വാസവും ലൗകികാസക്തിയും അത്യാഗ്രഹവും വഞ്ചനയും മറ്റും നമ്മുടെ ആത്മാവിനെ കീഴടക്കാം. ആത്മാവിന്റെ പരിമളം നമുക്കു നഷ്ടമാകും. അതിനാൽ പരിശുദ്ധ പരുമലത്തിരുമേനിയുടെ ഓർമ്മ നമ്മെ അനുസ്മരിപ്പിക്കുന്നത്, ആത്മാവിന്റെ വിശുദ്ധി പ്രാപിക്കാൻ കഴിയുന്ന വിധത്തിൽ നമ്മൾ ആത്മാവിനെയും ശരീരത്തെയും ബലപ്പെടുത്തണം എന്നുള്ള വസ്തുതയാണ്. നിരന്തരമായ തപസ്യയിലൂടെയാണ് ആത്മാവിന്റെ നന്മകളെ പരിശുദ്ധ പരുമലത്തിരുമേനി വളർത്തിയെടുത്തത്. നന്മയും വിശുദ്ധിയും നേടിയതിലൂടെ പരുമല തിരുമേനി ദൈവിക സമൂഹത്തിലേക്കു രൂപാന്തരം പ്രാപിച്ചു. ആത്മാവിന്റെ രൂപാന്തരീകരണത്തിലൂടെ ദൈവിക സാദൃശ്യത്തിലേക്കു എത്തിച്ചേരാനുള്ള പ്രചോദനമാണ് പരിശുദ്ധ പരുമലത്തിരുമേനിയുടെ ജീവിതം സാക്ഷിക്കുന്നത്.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**






CONTENTS






*Cover Icon By:-*
Dr. Alin Razvan Trifa, professor of sacred art at the Babe-Bolyai University's Faculty of Orthodox Theology in Cluj-Napoca. (From the icon collection of Thomas George Chempakasseril, Banglore).







# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 നവംബർ. ലക്കം 11. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

*നിത്യമംഗളകാരിയായ ദൈവം സ്വർഗ്ഗരാജ്യത്തിന്റെ നിധിഭണ്ഡാരം അവിടുത്തെ വിശ്വസ്തർക്ക് കാണിച്ചുകൊടുക്കുന്നു. (റൂമി)*

അതീതമായൊരു ദേശത്തു നിന്ന് അപൂർവ്വയിനം പരാഗങ്ങൾ കൊണ്ടു വരുന്ന ശലഭങ്ങളാണ് വിശുദ്ധർ. ദൈവരാജ്യമാണവരുടെ കുടിയിരിപ്പിടം. ഈ ലോക വീഥിയിലൂടെ അവർ കടന്നുപോകുന്നുവെന്നേയുള്ളൂ. ഈ ലോകത്തിലെ കൂടാരങ്ങൾ മരുഭൂമിയിലെ യാത്രാസംഘങ്ങളുടേതുപോലെ അഴിച്ചുമാറ്റാനുള്ളതാണ്. അവരുടെ ഭൗമകൂടാരത്തിന്റെ നെടുംതൂൺ യേശുക്രിസ്തു തന്നെയായിരുന്നു. മനുഷ്യ ജീവിതത്തിന്റെ അനിശ്ചിതത്വങ്ങളുടെ ഭംഗി അവർ ആസ്വദിച്ചു. വിധിയുടെ നിശിതമായ ഇടപെടലുകളോട് അവർ മുഖാമുഖം നിന്നു. വീശിയടിക്കുന്ന പ്രചണ്ഡവാതങ്ങളെയും അസ്ഥിക്കുള്ളിലെ മജ്ജപോലും തണുപ്പിക്കുന്ന ശീതരാവുകളെയും അവർ അതീജീവിച്ചു. അന്ത്യന്യായവിധിയിൽ അവർ ശ്രദ്ധയൂന്നി. യിരമ്യാപ്രവചനത്തിൽ മുഴങ്ങുന്ന ഒരു ചോദ്യമുണ്ട് "...എന്നാൽ ഒടുക്കം നിങ്ങൾ എന്തു ചെയ്യും?

മലങ്കരയുടെ മനസ്സാകെ പരുമലയിലേക്കു ചായുന്ന നാളുകളാണല്ലോ ഇത്. ഔഷധമൂല്യമുള്ളൊരു ജീവിതമായിരുന്നു പ. പരുമല തിരുമേനിയുടേത്. ഇന്ന് സഭയ്ക്ക് ഏൽക്കേണ്ടി വരുന്ന ആന്തരികവും ബാഹ്യവുമായ ആക്രമണങ്ങളേയും അതുമൂലമുള്ള മുറിവുകളെയും പരിഹരിക്കാൻ പരുമല കബറിടത്തിനു ശേഷിയുണ്ട്. പൗരോഹിത്യത്തിന്റെ കാർമ്മിക പദ്ധതികളിൽ മാത്രം അഭിരമിക്കാതെ തന്റെ കർത്താവിനോടുള്ള സ്നേഹവും അവിടുത്തെ സുവിശേഷത്തിന്റെ ചൂടും പരി. പിതാവ് ഉള്ളിൽ വഹിച്ചു. സുവിശേഷ ഭൂമികകളിലൂടെയുള്ള "യറുശലേം യാത്രയും" പുതിയ ജനസമൂഹങ്ങളെ തേടിയുള്ള "സിലോൺ യാത്രയും" തിരുമേനിയിലെ സുവിശേഷാഭിമുഖ്യവും നിരന്തരമായ അന്വേഷണ താല്പര്യവുമാണ് സൂചിപ്പിക്കുന്നത്. അന്വേഷണം ഒരു അഭിനിവേശമാണ്. ദൈവജനം ഉന്നതമായത് തിരയണം. ഉത്തരവാദിത്വം ഉന്നതമാണ്. പാദം ഭൂമിയിലെങ്കിലും ശിരസ്സ് സ്വർഗ്ഗത്തിലായിരിക്കണം. ആത്മീയ വളർച്ചയ്ക്കുള്ള കാര്യങ്ങൾ വാഞ്ഛിക്കണം. ചിന്താമണ്ഡലത്തെ പുതുക്കണം. ആത്മീയഫലം പുറപ്പെടുവിക്കണം. പരുമല തിരുമേനിയുടെ ജീവിതം മലങ്കരയുടെ ആധ്യാത്മിക ബോധധാരയിൽ ഒരു "പുത്തൻ തീ"യുടെ അനുഭവം നൽകി.

ആപാദചൂഡം 'പൗരോഹിത്യാന്തസ്സ്' സംരക്ഷിക്കപ്പെട്ട ജീവിതമായിരുന്നു പ. പരുമല തിരുമേനിയുടേത്. ഓരോ ക്രിസ്ത്യാനിയിലും ഒരു പുരോഹിതനുണ്ട്. ദൈവരാജ്യത്തിന്റെ പരികർമ്മികളാണ് ഓരോ വിശ്വാസിയും. പൗരോഹിത്യത്തിലും അർത്ഥവത്തായി മറ്റെന്താണുള്ളത്? നാം ചിന്തിക്കണം. വി. ത്രോണോസാണ് ലോകത്തിലെ സർവ്വോന്നതമായ ഭാഗം. മറ്റുള്ളവയൊക്കെ പുറകെ വരുന്നതേയുള്ളൂ. ഇവിടെ നിന്നുകൊണ്ടാണ് ദൈവസ്നേഹത്തിന്റെയും ദൈവക്രോധത്തിന്റെയും കൊടുങ്കാറ്റിനെ ആദ്യമായി കാണുന്നത്. ആ പ്രഥമപ്രഹരം മുൻഭാഗം തന്നെ ആദ്യമായി ഏറ്റുവാങ്ങണം. ദേവാലയത്തിൽ മണ്ണിൽ ഉറച്ചു നിന്ന് അനുകൂലമായ കാറ്റ് അയച്ചു തരുന്നതിനായി പ്രാർത്ഥിക്കണം. അതേ, ലോകമെന്നത് പൂർണ്ണമാക്കപ്പെട്ട ഒരു കപ്പൽയാത്രയല്ല, അത് യാത്ര തുടർന്നു കൊണ്ടിരിക്കുന്ന ഒരു കപ്പലാണ്. പ. സഭയാണ് അതിന്റെ അണിയം. വിശ്വാസം നങ്കൂരവും.

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234



ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

*കംപ്യൂട്ടർ ഓപ്പറേറ്റർ & ഗ്രാഫിക് ഡിസൈനർ :*
ജിന്റോ കുറിച്ചി

*അക്കൗണ്ടന്റ്:*
ബിജു വർക്കി
9947804477

# പരുമല തിരുമേനിയുടെ സ്വകാര്യ കത്തുകൾ വെളിപ്പെടുത്തുന്ന വിശുദ്ധിയുടെ വേറിട്ട മുഖം

ഫാ. ഡോ. ജേക്കബ് കുര്യൻ

**ആമുഖം**

ഡോ. സാമുവൽ ചന്ദനപ്പള്ളി പ്രസിദ്ധീകരിച്ച പരിശുദ്ധ പരുമല തിരുമേനിയുടെ സ്വകാര്യ കല്പനകൾക്കുശേഷം, ഡോ. ഏലിയാസ് ജിമ്മി ചാത്തുരുത്തി പ്രസിദ്ധീകരിച്ച ഇതഃപര്യന്തം ലഭ്യമായ പരുമല തിരുമേനിയുടെ സ്വകാര്യ കല്പനകളുടെ സമ്പൂർണ്ണരൂപം, അന്വേഷികൾക്ക് മറ്റൊരു വിരുന്നാണ് ഒരുക്കിയിരിക്കുന്നത്. ഒരർത്ഥത്തിൽ, പരുമല തിരുമേനിയെന്ന പച്ചമനുഷ്യനെ ഇത്രമാത്രം അനാവരണം ചെയ്ത് ആ വിശുദ്ധ ജീവിതത്തെ ആർക്കും അളക്കുവാൻ സുതാര്യമാക്കിയ മുഖാന്തിരമാണ് "പരുമല തിരുമേനി: ഒരു വിശുദ്ധന്റെ ജീവിതവും സന്ദേശങ്ങളും" (2015) എന്ന ഡി.സി. ബുക്സ് പ്രസിദ്ധീകരണം. പ്രസ്തുത ഗ്രന്ഥത്തിന്റെ ആസ്വാദനക്കുറിപ്പ് എന്ന നിലയിൽ, മൂന്ന് അന്വേഷണങ്ങളാണ് നിർവ്വഹിക്കുവാൻ താല്പര്യപ്പെടുന്നത്. I) പരുമല തിരുമേനിയുടെ ജീവിത കഥയ്ക്ക് എന്തൊക്കെ പുതിയ വിവരങ്ങൾ ഈ കല്പനകൾ നൽകുന്നു? II) വ്യക്തിപരമായ പരാമർശങ്ങളും പ്രതികരണങ്ങളും വെളിപ്പെടുത്തുന്ന വിശുദ്ധ ജീവിതത്തിന്റെ കാണാപ്പുറങ്ങൾ ഏവ? III) ആദ്ധ്യാത്മികതയ്ക്ക് ആഴം കൂട്ടുന്ന അർത്ഥഗർഭമായ പദപ്രയോഗങ്ങൾ പരുമല തിരുമേനി സ്വകാര്യ കല്പനകളിൽ ചേർത്തിട്ടുള്ളവ എന്തൊക്കെ?

**1. സ്വകാര്യ കല്പനകൾ പരുമല തിരുമേനിയുടെ ജീവിതകഥയോട് ചേർക്കുന്ന പുതിയ വിവരങ്ങൾ**

തിരുമേനിയുടെ കുടുംബവും കുടുംബാംഗങ്ങളിൽ പലരും വളരെ സാധാരണ കാർഷിക ജീവിത പശ്ചാത്തലത്തിൽ ആയിരുന്നു കഴിഞ്ഞത്. ഉറ്റവരായ കുടുംബാംഗങ്ങൾ തമ്മിൽ വസ്തു, വസ്തുവിൽ നിന്നിരുന്ന വൃക്ഷങ്ങൾ മുതലായവയുടെ അവകാശം ഉടമസ്ഥത എന്നിവയെ സംബന്ധിച്ച് അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായിരുന്നു. ചിലർ സാമ്പത്തികമായി ക്ഷീണിച്ചപ്പോൾ വസ്തുക്കൾ വിൽക്കുവാനുള്ള സാഹചര്യം ഉണ്ടായി. തന്റെ സഹോദര പുത്രനായ കൊച്ചുമാത്തു സാമാന്യം ഭേദപ്പെട്ട നിലയിൽ കഴിഞ്ഞതിനാൽ വസ്തുക്കൾ വിൽക്കുന്നവർക്ക് കുറച്ചുകാലം കഴിഞ്ഞാണെങ്കിലും തിരിച്ചെടുക്കുവാൻ സൗകര്യം ഒരുക്കത്തക്ക വിധത്തിലും അങ്ങനെ വിൽക്കുവാൻ ഒരുങ്ങുന്നവ വാങ്ങിച്ചിടുവാനും കൊച്ചുമാത്തുവിനെ തിരുമേനി പ്രബോധിപ്പിച്ചിട്ടുണ്ട്. സ്വന്തം കുടുംബത്തിൽ ഉള്ള നാലു വിധവകളെ കുറിച്ചുള്ള ഒരു പ്രത്യേക കരുതൽ തിരുമേനിയുടെ എഴുത്തുകളിൽ കാണാം. ഒരു നസ്രാണികുടുംബത്തിന് അന്നൊക്കെ പല കാരണങ്ങളാൽ കേസുകളിൽ ഉൾപ്പെടേണ്ടിവരുന്നതും അതിനോടു ബന്ധപ്പെട്ട അനുകൂലവും പ്രതികൂലവുമായ നടപടികൾ, നീണ്ട വ്യവഹാരക്കാര്യങ്ങളിൽ ഉണ്ടാകുന്നതും സാധാരണമായിരുന്നു. കൂടാതെ, കൃഷി സംബന്ധമായി കാലാവസ്ഥാ വ്യതിയാനങ്ങളാൽ സന്തോഷവും സങ്കടവും ഉണ്ടാക്കുന്നത് പലതും സംഭവിക്കുമായിരുന്നു. അതുകൊണ്ട്, പരുമല തിരുമേനി സ്വന്തകുടുംബത്തോടു ബന്ധപ്പെട്ട കേസുകാര്യങ്ങളും കൃഷികാര്യങ്ങളും പ്രത്യേകമായി അന്വേഷിച്ചിരുന്നത് സ്വാഭാവികമായ ഒരു ക്ഷേമാന്വേഷണം മാത്രമായിരുന്നു. എന്നാൽ അങ്ങനെയുള്ള കാര്യങ്ങളോടുള്ള ക്രിസ്തുമനസോടെയുള്ള ഒരു പ്രതികരണം ആ എഴുത്തുകളിലെല്ലാം ഉണ്ടെന്നുള്ളത് പ്രത്യേകം ശ്രദ്ധിക്കപ്പെടണം.

പുലിക്കോട്ടിൽ തിരുമേനിയുടെ ജൂബിലിക്കാര്യങ്ങൾ പരുമല തിരുമേനിയുടെ പ്രത്യേക ചുമതലയിലായിരുന്നുവല്ലോ നടന്നത്. പ്രസ്തുത ജൂബിലി (1901) സംബന്ധമായ ചിലവുകൾക്ക് സ്വന്തം കുടുംബത്തിൽ നിന്ന് "മുപ്പത്തഞ്ച്" (രൂപ) കൊടുപ്പിക്കുവാൻ തിരുമേനി പ്രത്യേകം നിഷ്കർഷിച്ചു.

തിരുമേനി സ്വന്തം കൈപ്പടയിൽ എഴുതിയ ഒരു കത്ത് "ഒപ്പും തീയതിയും കാണുന്നില്ല" എന്ന അടിക്കുറിപ്പോടെ ഭാഗികമായി പ്രസിദ്ധീകരിച്ചിട്ടുള്ളത് പരുമല തിരുമേനിയുടെ ജീവിത കഥയിൽ ചില പു

തിയ വിവരങ്ങൾ ചേർക്കുന്നതാണ് (പേജ് 55–59) അതായത്, പത്രോസ് തൃതീയൻ പാത്രിയർക്കീസ്, മലങ്കരയിൽ നിന്ന് മടങ്ങിക്കഴിഞ്ഞ് എല്ലാവരോടും അതൃപ്തിയായിപ്പോയിയെന്നു സൂചന നൽകുന്ന കല്പന പിന്നീടയച്ചുവെന്ന വസ്തുതയാണ്. പാത്രിയർക്കീസ് പാലക്കുന്നത്തു മാർ അത്താനാസ്യോസിനെതിരെയുള്ള മുടക്കു കല്പന പ്രസിദ്ധപ്പെടുത്തുവാൻ അബ്ദുള്ള മാർ ഗ്രീഗോറിയോസിനെ ഏല്പിച്ചിരുന്നത് അദ്ദേഹം (പിന്നീട് അബ്ദുള്ള പാത്രിയർക്കീസ്) വൈകിപ്പിക്കുന്നുവെന്നു മാത്രമല്ല മലങ്കരയിൽ നിന്ന് മടങ്ങുവാൻ അബ്ദുള്ള മാർ ഗ്രീഗോറിയോസ് വൈകുന്നുവെന്നതും മറ്റും പാത്രിയർക്കീസിന് "ആകെ ഒരു വെറുപ്പ്" ഉണ്ടാക്കിയെന്ന വസ്തുത പരുമല തിരുമേനി ശരിവക്കുന്നു. അതെത്തുടർന്ന് ഒരു വശത്ത് തന്റെ സ്വന്തം അനുതാപചിന്തയും മറുവശത്ത് അന്നത്തെ ചരിത്ര സാഹചര്യത്തിൽ സ്വന്തം നിലപാടിന്റെ സത്യവും വ്യക്തമാക്കുന്നു. സ്വന്തം നിലപാടിന്റെ സത്യം എന്നതിന് അല്പം വിശദീകരണം ആവശ്യമാണ്. മുളന്തുരുത്തി സുന്നഹദോസിന്റെ തീരുമാന പ്രകാരം പുലിക്കോട്ടിൽ മാർ ദീവന്നാസിയോസിനെ "തലവനായി" എല്ലാ മെത്രാന്മാരും ജനങ്ങളും അംഗീകരിച്ചുകഴിഞ്ഞപ്പോൾ, പാത്രിയർക്കീസിനെ പ്രത്യേകം പ്രീതിപ്പെടുത്തുവാൻ പുലിക്കോട്ടിൽ തിരുമേനിയ്ക്കെതിരെ ഒരു നിലപാടെടുക്കുവാൻ ചിലരൊക്കെ ചിന്തിക്കാൻ ശ്രമിച്ചപ്പോൾ, പരുമല തിരുമേനി അതിനോട് യോജിച്ചില്ല. അതിന് ആർക്കെങ്കിലും വല്ലതുമുണ്ടെങ്കിൽ തനിക്ക് ഒരു ദണ്ഡവുമില്ലയെന്നും, "സത്യത്തെ വെടിഞ്ഞ്" മനുഷ്യരെ സേവിക്കുവാൻ തന്നെ കിട്ടുകയില്ലെന്നും തിരുമേനി താഴെപ്പറയുന്ന വാക്കുകളിൽ വ്യക്തമാക്കി:

*"മറ്റു വല്ലവർക്കും വല്ലതും ഉണ്ടെങ്കിൽ അതിൽ എനിക്കു ഒരു ദെണ്ണവും ഇല്ല. ദൈവത്തെക്കാൾ മനുഷ്യരെ കേൾക്കുന്നതു നെരാകുന്നുവൊയെന്ന വിശുദ്ധ ശ്ലീഹാ പറഞ്ഞിരിക്കുന്നതു പോലെ സത്യത്തെ വെടിഞ്ഞ് ഇനിക്കു ആരുടെയും ഇഷ്ടം ഉണ്ടാക്കി പള്ളി ഭരിച്ചെ കഴിയൂയെന്നുള്ള ആത്മാവ് എന്നിൽ ഉള്ളതല്ലെന്നു അറികയും ചെയ്യാമല്ലൊ. സകല അധികാരവും നൽവരവും പ്രകാശത്തിനടുത്ത പിതാവുങ്കൽ നിന്നു മെൽ നിന്നു ഇറങ്ങി വരുന്നതാണെന്നു പിന്നെയും വിശുദ്ധ ശ്ലീഹാ പറഞ്ഞിട്ടുള്ളതിനാൽ ആ തന്നിരിക്കുന്നവന്റെ കൃപയുണ്ടെങ്കിൽ യാതൊരു അധൈര്യവും വിചാരിപ്പാനില്ല."*

("ഈ കത്ത് തിരുമേനി മുളന്തുരുത്തിയിൽ അച്ചനായി ഇടവക ഭരണം നടത്തിയ കാലത്ത് എഴുതിയതാവാനാണ് സാധ്യത" എന്നൊരു പ്രസാധക കുറിപ്പ് ചേർത്തിരിക്കുന്നത് ഒട്ടും ശരിയല്ല, തെറ്റിദ്ധരിപ്പിക്കുന്നതാണ്. കാരണം, ഈ കത്തിലെ മറ്റുവിവരങ്ങൾ, പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ പോയിട്ടുള്ള സാഹചര്യങ്ങളെയും വസ്തുതകളെയും സൂചിപ്പിക്കുന്നതാണ്).

തിരുമേനിയുടെ കുടുംബ വീടുപണി ആരംഭിക്കാൻ അടിസ്ഥാന ശിലയ്ക്കായിട്ടുള്ള കല്ല് തിരുമേനികൊടുത്തുവിട്ടതിനോടനുബന്ധിച്ച് ഒരു അപവാദകഥ പ്രചരിച്ചിരുന്നുവെന്ന് സ്വകാര്യകത്തിലൊന്നു സൂചിപ്പിക്കുന്നു (p. 106-109) അത് കല്ലല്ലായിരുന്നു, ചാക്കു കണക്കിന് പണമായിരുന്നുവെന്നായിരുന്നു അപവാദം. ഇപ്രകാരം അപവാദത്തിന് പിന്നിടും ഇടം കൊടുക്കാതിരിക്കുവാൻ വീട്ടിലേക്ക് ഒരു പെട്ടി ശട്ടം കെട്ടിയ കാര്യത്തിന് തിരുമേനി ഒത്തിരി സൂക്ഷ്മത കാണിച്ചകാര്യവും പ്രസ്തുത കത്തിൽ പരാമർശിച്ചിട്ടുണ്ട്. നിർമ്മാണ കാര്യങ്ങളിൽ തിരുമേനിക്കുണ്ടായിരുന്ന അവഗാഹത്തെക്കുറിച്ചുള്ള ചില സൂചനകളും സ്വകാര്യകത്തുകൾ നൽകുന്നു ഉദാഹരണത്തിന്, വീടിന്റെ നിർമ്മാണത്തിൽ ശ്രദ്ധിക്കേണ്ട നാലുകാര്യങ്ങൾ മേൽപരാമർശിച്ച കത്തിലുമുണ്ട്. 1. "വെട്ട്"മുണ്ടായിരിക്കണം. 2. "വിലാസം" അഥവ പൊതുസൗകര്യവും ഭംഗിയും ഉണ്ടായിരിക്കണം (കൊലായം കൂട്ടി വിലാസമുണ്ടാക്കുന്നത് പൊതുവിൽ സ്വീകാര്യമായ രീതി ആയിരുന്നു) 3. കഴിയുന്നതും മരത്തെക്കാൾ കല്ലുകൊണ്ടു പണിയണം. 4. മരങ്ങളിൽ തേൻമാവിന് വില ന്യായവും തടിക്ക് കാമ്പുള്ളതുമാണെന്ന് പറഞ്ഞിട്ടുണ്ട്. പിതാക്കന്മാർ ഇട്ടിരിക്കുന്ന അടിസ്ഥാനങ്ങൾ മാറ്റി പുതിയവ സ്ഥാപിക്കുമ്പോൾ വളരെ ഭക്തിയോടും ഒരുക്കത്തോടും ആത്മീയ നിഷ്ഠകൾ പാലിച്ചു കൊണ്ടുമായിരിക്കണം എന്നും തിരുമേനി പ്രത്യേകിച്ച് ഉദ്ബോധിപ്പിക്കുന്നു.

ഭൂജന്മികൾ അന്യായമായി വസ്തുഇടപാടുകളിൽ കർഷകരെ പീഡിപ്പിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ ആ വ്യവസ്ഥിതിയോട് തിരുമേനിക്കുണ്ടായ ഒരു പ്രതികരണം മറ്റൊരു കത്തിൽ കാണാൻ പറ്റും (പേജ് 132–135).സ്വന്തം സഹോദര പുത്രന് ഇപ്രകാരം ഒരനുഭവം ഉണ്ടായപ്പോൾ ഒട്ടും ഭയപ്പെടാതെ വ്യവഹാരകാര്യത്തിൽ മുമ്പോട്ടുപൊയ്ക്കൊൾവാൻ തിരുമേനി ധൈര്യപ്പെടുത്തുക മാത്രമല്ല, "ആ സിംഹങ്ങളുടെ കുലപേച്ചുകളെ ദൈവം തകർത്തുകളയും" എന്നുകൂടി ചേർത്തെഴുതി. കേരളത്തിൽ ഒരു കാലത്തു നിലനിന്നിരുന്ന ജന്മിമാരുടെ ചൂഷണവ്യവസ്ഥിതിയോടുള്ള തിരുമേനിയുടെ പ്രതികരണമായിട്ട് ഇതിനെ എടുക്കാവുന്നതാണ്. അതെ അവസരത്തിൽ ഒരു സത്യലംഘനമായിട്ടുള്ള കാര്യത്തിന് സാക്ഷിനിൽക്കുവാൻ സ്വന്തം ജ്യേഷ്ഠൻ പോയേക്കും എന്നറിഞ്ഞയുടനെ അതിൽ നിന്ന് പിന്തിരിപ്പിക്കാൻ തക്ക സമയത്ത് തിരുമേനി ഇടപെട്ട സംഗതിയും (പേജ് 67–71) ശ്രദ്ധേയമാണ്.

കുടുംബത്തിൽ നിന്നൊരാൾ തന്റെ വഴിയിൽ വൈദികനായികാണുവാൻ തിരുമേനിക്കാഗ്രഹം ഉണ്ടായിരുന്നു. തന്റെ സഹോദര പുത്രൻ കൊച്ചുമാത്തുവിന്റെ പുത്രനെ അതിനായി ചിലതൊക്കെ ചിന്തിക്കുകയും ചെയ്തു. ഇക്കാര്യത്തിൽ തിരുമേനിക്കും താല്പര്യം ഉണ്ടായിരുന്നുവെങ്കിലും, തിരുമേനി വളരെ വിവേകപൂർവ്വം അക്കാര്യത്തെ സമീപിച്ചു. കുടുംബസ്ഥനായ ഒരു വൈദികൻ ആയി അദ്ദേഹം മാറുന്നതിനോട് തിരുമേനിക്ക് താല്പര്യം ഇല്ലായിരുന്നു. അവിവാഹിതനായ വൈദികനാകുവാൻ പക്വമായ പ്രായം ആയിട്ടില്ലെന്നും തിരുമേനി നിരീക്ഷിച്ചു. മാത്രവുമല്ല, ആ യുവാവിനായിട്ട് വളരെ ഉന്നത കുടുംബസ്ഥിതിയിലുള്ളവർ വൈദികരെക്കൊണ്ടുതന്നെ വിവാഹ ആലോചനയുമായി എത്തുകയും ചെയ്തിരുന്നു. ഈ സാഹചര്യത്തിൽ, സ്വമേധയാ അല്ലാതെ മറ്റുള്ളവർ ഒരു തീരുമാനം എടുപ്പിക്കരുതെന്ന് തിരുമേനി നിർബന്ധം പിടിക്കുകയും ചെയ്തതായി കാണാം. തത്ഫലമായി, ആ യുവാവിന്റെ "സ്വധർമ്മ, സ്വഭാവ" പ്രകാരമുള്ള തീരുമാനപ്രകാരം കുടുംബസ്ഥനായി തീരുകയുമാണുണ്ടായത് (p. 129-132). ഈ വിവാഹസംബന്ധമായി ആലോചനകളിൽ "സ്ത്രീധന"സംബന്ധമായി പരിഗണനകൾ ഉണ്ടാകാതിരിപ്പാൻ തിരുമേനി നിഷ്ക്കർഷിച്ചിരുന്നു എന്നും വെളിവാകുന്നുണ്ട്. (P. 148150).



> “വെട്ടിക്കൽ ദയറായിൽ നിന്നും പരുമലയ്ക്കുള്ള മാറ്റം വളരെ വൈകാരിക വെല്ലുവിളികൾ നിറഞ്ഞതായിരുന്നുവെന്നും, അത് അതിജീവിക്കുവാനുള്ള പിന്തുണ സ്വന്തം കുടുംബത്തിൽ നിന്ന് ആളായും, വിഭവങ്ങളായും, പണമായും ഉണ്ടായതുകൊണ്ടാണ് പരുമലവാസം ശുഭമായി ആരംഭിക്കാൻ കഴിഞ്ഞത് എന്നും സ്വകാര്യ കത്തുകൾ വ്യക്തമാക്കുന്നു.”

നിരണത്തുകാരുടെ ആലോചനപ്രകാരം ഒരു പ്രസു വാങ്ങുവാൻ തിരുമേനിയും താല്പര്യപ്പെട്ടു. ആയതിന് ഒരു പ്രസ് എടപ്പള്ളി തമ്പുരാന് വിൽക്കുവാനുണ്ട് എന്നറിഞ്ഞ്, അത് പോയി കണ്ട് വിവരം എത്രയും വേഗം അറിയിക്കുവാൻ ചാത്തുരുത്തി കുഞ്ഞുവർക്കി (ജേഷ്ഠനെ) യോട് ആവശ്യപ്പെടുന്നുണ്ട്. "വൃഥാ എന്നെ കാത്തിരുത്തരുത്"

മെത്രാപ്പോലീത്ത ആയപ്പോൾ തിരുമേനി രണ്ടു സിഗനലുകൾ (“മുദ്ര”) ഉണ്ടാക്കിച്ചതായി മനസ്സിലാക്കാം. ഒന്നു വലുതും മറ്റതു ചെറുതും. വലുത് ഔദ്യോഗിക കല്പനകൾക്കും, ചെറുത് രണ്ട് ഉദ്ദേശ്യങ്ങൾക്കും: പാത്രിയർക്കീസിനു എഴുതുന്ന കത്തുകളിൽ ചേർക്കുവാനും, സ്വകാര്യ കത്തുകളിൽ കൊടുക്കുവാനും. പാത്രിയർക്കീസിന് എഴുതുമ്പോൾ, വിനയം സൂചിപ്പിക്കുവാനുള്ള അടയാളമായി വേണം ഈ ചെറിയ മുദ്രയുടെ ഉപയോഗത്തെ മനസിലാക്കുവാൻ.

വെട്ടിക്കൽ ദയറായിൽ നിന്നും പരുമലയ്ക്കുള്ള മാറ്റം വളരെ വൈകാരിക വെല്ലുവിളികൾ നിറഞ്ഞതായിരുന്നുവെന്നും, അത് അതിജീവിക്കുവാനുള്ള പിന്തുണ സ്വന്തം കുടുംബത്തിൽ നിന്ന് ആളായും, വിഭവങ്ങളായും, പണമായും ഉണ്ടായതുകൊണ്ടാണ് പരുമലവാസം ശുഭമായി ആരംഭിക്കാൻ കഴിഞ്ഞത് എന്നും സ്വകാര്യ കത്തുകൾ വ്യക്തമാക്കുന്നു. “പെട്ടികളും മറ്റും ഇന്നു മുതൽ അങ്ങോട്ടു അയയ്കും. ആയതു അവിടെ കിഴക്കെ തളത്തിലൊ മറ്റും നല്ലവണ്ണം സൂക്ഷിച്ചു വയ്പ്പിച്ചുകൊള്ളണം. പോകുന്നതിനു ഒരു പറ അരിയും കൂട്ടുവാൻ മുതലായതും ഏർപ്പെടുത്തണം. കൂടെപോകുന്നതിനു യൗസെപ്പ കൂടാതെ ഒരുത്തൻ കൂടെ വേണ്ടതിനു... ഇപ്പോഴത്തെ ഈ പൊക്കിൽ ഒരു ശരണം ദൈവമല്ലാതെ മറ്റൊന്നും ഇല്ലാതെ സ്ഥിതി ആകുന്നു. കുറെ രൂപ കൈവശം ഇരിക്കണമെന്നുള്ളത് ഞാൻ പറഞ്ഞിട്ടുണ്ടല്ലൊ. ഒരു അമ്പതു രൂപയിൽ താഴെ ഇരിക്കേണ്ടതാണു. അതെ ഇപ്പോൾ അവിടെയുള്ള അത്യാവശ്യത്തിന്റെ ഇടയിൽ കൂടെ ഉണ്ടാക്കാതെയിരുന്നാൽ എന്തൊ ചെയ്യുന്നു...." (പേജ് 205).

പത്തൊമ്പതാം നൂറ്റാണ്ടിലെ മലങ്കരസഭാകാര്യങ്ങളുടെ ഒരു പ്രത്യേകത, സഭയുടെ പൊതുവായ കാര്യങ്ങൾ നടത്തിച്ചെടുത്തിരുന്നത് ചില കുടുംബങ്ങൾ മുഖേനയായിരുന്നു. ഉദാഹരണത്തിന്, ബാവാമാർക്കും മെത്രാന്മാർക്കും ആവശ്യമായ പള്ളിത്തിരുവസ്ത്രങ്ങളും, വടി, സ്ലീബാ മുതലായവ സഭാവക പൊതുവസ്തുവകകളുടെ സംരക്ഷണവും ചില പ്രമുഖകുടുംബങ്ങൾ ചുമതലപ്പെട്ടു ക്രമീകരിച്ചിരുന്നു. അക്കൂട്ടത്തിൽ, തിരുമേനിയുടെ കുടുംബം സുപ്രധാനമായ പങ്കു വഹിക്കുവാൻ തക്ക നിർദ്ദേശങ്ങൾ പരുമല തിരുമേനിയുടെ സ്വകാര്യ കല്പനകളിൽ കാണാം. ജ്യേഷ്ഠൻ കുഞ്ഞുവർക്കി, സഭാ മാനേജിംഗ് കമ്മറ്റി അംഗവും, സഭാകാര്യങ്ങളിൽ പുലിക്കോട്ടിൽ തിരുമേനിക്കു ഒരു കാര്യസ്ഥനും കൂടി ആയിരുന്നു.

തിരുമേനിക്ക് ഒരു ആനക്കാര്യം കൂടി അന്വേഷിക്കുവാനുണ്ടായിരുന്നുവെന്ന് കത്തുകൾ വ്യക്തമാക്കുന്നു (p.246-247). കുടുംബവകയായി മുളന്തുരുത്തിയിലും, പരുമലയിലും ഉണ്ടായിരുന്ന ആനകളുടെ സംരക്ഷണക്കാര്യവും, ആനയെ കരുതുന്ന പാപ്പാന്മാരുടെ ആവശ്യവും എഴുത്തിൽ സൂചിപ്പിക്കുന്നു.

തന്റെ ആശ്രിതരായിരുന്നിട്ടുള്ളവരോട് തിരുമേനിയുടെ അനുകമ്പയും ഔദാര്യവും പ്രത്യേകം മനസിലാക്കുവാൻ സാധിക്കുന്ന ചില പരാമർശങ്ങൾ സ്വകാര്യകല്പനകളിൽ കാണാം. ഉദാഹരണത്തിന്, മാത്തൻ എന്ന ശുശ്രൂഷകനെപ്പറ്റി ചാത്തുരുത്തി വീട്ടിലുള്ളവർക്കു ലഭിച്ച റിപ്പോർട്ടു സത്യമല്ല എന്നു തിരുമേനി തന്നെ എഴുതുന്നു. കൂടാതെ തിരുമേനിമാർക്കുവേണ്ടി വീട്ടുകാരുടെ കരുതൽ കുറഞ്ഞുപോയിയെന്നു പറഞ്ഞുപരത്തിയവനാരാണെന്നറിയുവാൻ തിരുമേനി പ്രത്യേകം താല്പര്യം കാണിച്ചതും രസകരമായിതോന്നുന്നു:

“വാലിയക്കാരൻ മാത്തൻ നിങ്ങൾ പറഞ്ഞ പ്രകാരമായ യാതൊന്നും പ്രവർത്തിച്ചിട്ടില്ല. എടക്കുവച്ചു അരി വിലയ്ക്കുവാങ്ങുകയാകട്ടെ, ആ കാര്യത്തെക്കുറിച്ചു ഒന്നും പറകയാകട്ടെ ചെയ്തിട്ടില്ല. അവിടെ നിന്നും കൊടുത്തയച്ചതു കൊണ്ടു വഴിക്കു ധാരാളം മതിയായി എന്നു മാത്രമല്ല ഇവിടെ വന്നു കുറെ ദിവസങ്ങൾ കൂടെ ആ അരിയും സാമാനങ്ങളും ഉണ്ടായിരുന്നു. അയ്ക്കരെ നാട്ടിൽ നിന്നും പെങ്ങൾ അയച്ച സാമാനങ്ങളും ഇതുവരെയും ഉണ്ടായിരുന്നു. ഇങ്ങനെ അവിടെ ശുദ്ധ കള്ളം പറഞ്ഞു വിശ്വസിപ്പിച്ച ദൊഷി ആരെന്നു ഉടനെ ഇങ്ങോട്ട് എഴുതി അയയ്ക്കണം... (പേജ് 305-307)

### II. വ്യക്തിപരമായ പരാമർശങ്ങളും പ്രതികരണങ്ങളും വെളിപ്പെടുത്തുന്ന വിശുദ്ധ ജീവിതത്തിന്റെ കാണാപ്പുറങ്ങൾ.

“ഒന്നാമതായി ഒരു കുടുംബത്തിലെ ഇളംതലമുറയിൽ ശ്രദ്ധയോടെ ചില കാര്യങ്ങൾ മുതിർന്നവർ അന്വേഷിക്കണമെന്ന് പരുമല തിരുമേനിക്ക് ബോധ്യമുണ്ടായിരുന്നു. നാല് കാര്യങ്ങൾ തിരുമേനി എടുത്തു പറയുന്നു: വെല, നടപ്പ്, സ്വഭാവം, അവസ്ഥ. ഉദാഹരണത്തിന്, സഹോദരപുത്രനായ കൊച്ചുമത്തായിക്ക് എഴുതുന്നത് ഇപ്രകാരം ആണ്. "നമ്മുടെ കൊച്ചുമത്തായിക്കു വാഴ്വ്. നാം അവിടെ നിന്നും പോണതിൽ പിന്നെ നിന്റെയും കൊച്ചുമാത്തുവിന്റെയും വെലയും നടപ്പും സ്വഭാവവും അവസ്ഥയും എങ്ങനെയൊന്നു അറിയുന്നില്ല. എങ്കിലും സദാ നിങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചുവരുന്നു. ദൈവം നിങ്ങളെ നല്ല വളർച്ചയിൽ വളർത്തുമാറാകട്ടെ. നിങ്ങൾ സദാ നേരവും വേദവാക്യങ്ങൾ വായിക്കയും നിങ്ങളുടെ പിതാക്കന്മാരായ ഞങ്ങൾക്കു നിങ്ങളുടെ നിമിത്തം ദൈവത്തിന്റെ സന്നിധിയിലും മനുഷ്യരുടെ മുമ്പാകെയും ബഹുമാനവും യചസ്സും വർദ്ധിപ്പിക്കാനായി നിങ്ങൾ നല്ലവണ്ണം നടക്കയും നിങ്ങളുടെ പിതാക്കന്മാരുടെ ചൊല്ലുവിളിയെ പിന്തുടരുകയും വേണം". (P. 28).

രണ്ടാമതായി, സാമ്പത്തികമായി ഉന്നതിയിലുള്ള കുടുംബശാഖകൾക്ക്, ക്ഷീണിച്ചുപോയവരായ മറ്റു കുടുംബക്കാരോട് പ്രത്യേകമായി "കരുണയുണ്ടായിരിക്കണമെന്ന്" തുടർച്ചയായി ഓർമ്മിപ്പിച്ചുകൊണ്ടിരുന്ന ഒരു കരുതൽ തിരുമേനിയിൽ ഉണ്ടായിരുന്നു. ഒരു സ്വകാര്യത്തിൽ തന്റെ ഏറ്റവും ഉറ്റവരായ കുടുംബാംഗങ്ങളോട് ഇങ്ങനെ ഗുണദോഷിക്കുന്നു: "എല്ലാവരോടും കരുണയായിരിക്കണം. പ്രത്യേകിച്ചും കുടുംബക്കാരോടും വേണം. നമ്മെ അവരിൽ അല്പം വലിയതാക്കിയതു ദൈവം ആകുന്നു. അതിനാൽ സകലരിലും ദൈവത്തെ ഓർക്കണം". (p.35).

മൂന്നാമതായി, ഒരു കുടംബത്തിൽപെടുന്നവർ ഓർമ്മിക്കേണ്ടതായ കാര്യം അവർ തമ്മിൽ ഒരു "അവയവ" ബന്ധമുള്ളതിനാൽ പരമാവധി "ഏകകൂട്ടം, "ഏകചൊല്ല്", "ഏകനടപടി" എന്ന താല്പര്യം പരസ്പരം കാണിക്കണം എന്നതാണ്; "...നമ്മുടെ അവയവങ്ങളായ നിങ്ങളെ പരസ്പരം.. ഏകകൂട്ടവും ഏക ചൊല്ലും ഏകനടപടിയും ആയിരിക്കാൻ ഇടയാക്കണമെ എന്നു സദാ ദൈവത്തോടു പ്രാർത്ഥിച്ചു വരുന്നു" (p.15).

നാലാമതായി, കുടംബപരമായ "നിക്ഷേപം" പ്രധാനമായും കേന്ദ്രീകരിച്ചിരിക്കുന്നത് കുടുംബത്തിലെ വയോധികരെ കരുതുന്നതിൽ ആണെന്ന് തിരുമേനി എടുത്തു പറയുന്നു. "...നമ്മുടെ കുടുംബത്തിലുള്ള വൃദ്ധന്മാരും വൃദ്ധസ്ത്രീകളും ആയിരിക്കുന്ന നമ്മുടെ കാർണ്ണവന്മാരെ പൊഷിപ്പിക്കുന്നതും അവരെ സന്തോഷിപ്പിക്കുന്നതും നമ്മുടെ വല്യതായ ഒരു നിക്ഷേപമാകുന്നുയെന്നും ഓർക്കണം" (p.71).

അഞ്ചാമതായി, ഒരു ദയറാക്കാരൻ എന്ന നിലയിൽ ഒരാൾ ജീവിക്കുമ്പോൾ സാമ്പത്തിക ഞെരുക്കങ്ങൾ ഉണ്ടാകുമെങ്കിലും, അങ്ങനെയുള്ള സാഹചര്യങ്ങളിൽ സ്വന്തം കുടുംബത്തിൽ നിന്നും ഒരു കൈത്താങ്ങൽ ഉണ്ടാകുവാൻ ആഗ്രഹിക്കുന്നത് സ്വാഭാവികം എന്നുള്ള സൂചന ലഭിക്കുന്നു: "എന്റെ പറ്റിൽ ഒരു രൂപയും ഇല്ലാ. അതിനാൽ ഒരു അഞ്ചുരൂപ കൊടുത്തയക്കണം എന്നാൽ രണ്ടു രൂപ ഞാൻ ബാവായുടെ വകയിൽ നിന്നു എടുത്തിരിക്കുന്നത് ഇന്ന് സൈത്തു വാങ്ങിപ്പാൻ കൊടുക്കണം എന്നു കല്പിച്ചു*" (p. 160).

ആറാമതായി, ഒരു ദയറാക്കാരൻ എപ്പോഴും പ്രസാദാത്മകമായ മനസിന് ഉടമയായിരിക്കണം എന്ന പാഠം തിരുമേനിയുടെ സ്വകാര്യകത്തുകൾ നൽകുന്നു. തനിക്കു വേണ്ടി കുടുംബക്കാർ പലപ്പോഴും കാണിച്ച കരുതലിൽ എപ്പോഴും സന്തോഷവും സംതൃപ്തിയും കാണിച്ചിരുന്നതിന്റെ തെളിവായി ഒരു കത്തിലെ വാക്കുകൾ ഇങ്ങനെയാണ്: "അവിടെ നിന്നും കൊടുത്തയച്ചതുകൊണ്ടു വഴിക്കു ധാരാളം മതിയായി എന്നു മാത്രമല്ല ഇവിടെ വന്നു കുറെ ദിവസങ്ങൾകൂടെ ആ അരിയും സമാനങ്ങളും ഉണ്ടായിരുന്നു".

* ഇതു മിക്കവാറും പത്രോസ് പാത്രിയർക്കീസ് ബാവായുടെ കാര്യവും മൂറോൻകൂദാശയ്ക്കുള്ള ഒരുക്കത്തിന്റെ ഭാഗമായി സൈത്ത് വാങ്ങിക്കുന്ന കാര്യവും ആയിരിക്കണം.

### III. ആദ്ധ്യാത്മികതയ്ക്ക് ആഴം കൂട്ടുന്ന അർത്ഥഗർഭമായ പദപ്രയോഗങ്ങൾ, സ്വകാര്യ കല്പനകളിൽ

കാവ്യമനോഹരമായ ചില ഭാഷാപ്രയോഗങ്ങൾ അനുഭവത്തിന്റെ മൂശയിൽ വാർത്തെടുത്ത് പരുമല തിരുമേനിയുടെ സ്വകാര്യ കല്പനകളിൽ ഉണ്ട്. അവയിൽ ചിലത് ഇതിനോടകം തന്നെ പ്രചാരം ലഭിച്ചിട്ടുള്ളവയുമാണ്. അങ്ങനെയുള്ള ഭാഷാപ്രയോഗങ്ങളിൽ ചിലത് ഇവിടെ ചേർക്കുന്നു.

1. നിങ്ങളും പോരാ, അവരും പോരാ ആരും സത്യത്തിൽ അല്ലാ, ഞാനും അതിലപ്രം, (പേജ് 15)

2. വലിയവൻ ചെറിയവൻ, ചെറിയവൻ വലിയവൻ ഏവരും തന്നെത്താൻ അറിയണം (പേജ് 15)

3. ബലമറിഞ്ഞു നടക്കണം, ബുദ്ധിപഠിപ്പിക്കണം ബുദ്ധിമാൻ എന്നു പഠിക്കരുത്, ഗണത്തെ മറക്കരുതു (പേജ് 15)

4. ദൈവത്തെ ഭയപ്പെടണം സാത്താനെ പേടിക്കരുത് ശത്രുവിനെയും സ്നേഹിക്കണം ബന്ധുക്കളെ ശത്രുക്കളാക്കരുത് (പേജ് 15

5. ദൈവത്തോടു ചോദിച്ചു നടക്ക, പിതാവിനോടും ചോദിക്ക, പിതാവു കൈവിട്ടാൽ ദൈവവും വിടും (പേജ് 15)

6. വഞ്ചിക്കപ്പെടുകയാണെന്നറിഞ്ഞുകൊണ്ടു തന്നെ ക്ഷമിക്കണമെങ്കിൽ,അപാരമായ സ്നേഹവും സഹിഷ്ണുതയും കരുതലും കൂടിയേ തീരൂ. (പേജ് 49)

7. നമ്മുടെ നല്ല നെല്ലിന്റെ കൂടെ കള്ളനെല്ലു ചേർക്കരുതേ (പേജ് 54)

8. പന്നികളെപ്പോലെ ആകാതെ ദൈവത്തെ വിളിച്ചു സങ്കടപ്പെട്ടാൽ താൻ ഒരിക്കലും കൈവിടുകയില്ല. (പേജ്. 72).

9. എല്ലാ നെരത്തിലും ദൈവത്തിൽത്തന്നെ ശരണപ്പെട്ടു സകല വ്യാപാരങ്ങളിലും സത്യത്തൊടുകൂടിത്തന്നെ മുൻനിറുത്തിക്കൊള്ളുക. എപ്പോഴും തന്റെ തണലും കീഴിൽത്തന്നെ പാർത്തുകൊള്ളുക. ആ വഴിയിൽ കുടുംബമൊക്കെയും നടത്തികൊള്ളുക. (പേജ് 82).

10. സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ ഇപ്പോൾ വളരെയും ആകുന്നു. (പേജ്. 86).

11. ജയിപ്പാൻ മാത്രമല്ല തോൽപ്പാനും പഠിക്കണം "തരമുള്ളവരോടുരുമിടണം" (പേജ് 94)

12. "ക്ഷമയാൽ നിങ്ങളുടെ ആത്മാവിനെ നേടിക്കൊള്ളണം" (പേജ് 129).

ഠ

# വിശുദ്ധിയെ സ്നേഹിച്ച പുണ്യാത്മാവ്

**ഡോ. സെൽവി സേവ്യർ**
അസി. പ്രൊഫ. ബസേലിയോസ് കോളജ്, കോട്ടയം



നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരായിരിക്കുവിൻ (മത്തായി 5:48) ദൈവം എല്ലാവരെയും വിശുദ്ധിയിലേക്ക് ക്ഷണിക്കുന്നു. യേശുവിനെപ്പോലെ ജ്ഞാനത്തിലും പ്രായത്തിലും, ദൈവത്തിനും മനുഷ്യർക്കും പ്രീതികരമായ ജീവിതം നയിക്കലാണ് വിശുദ്ധി. ദൈവമഹത്വത്തിനുവേണ്ടി മാത്രം പൂർണ്ണമായി വേർതിരിക്കപ്പെട്ടിരിക്കുന്നതു കൊണ്ടാണ് ഒരു വ്യക്തിയെ വിശുദ്ധൻ എന്ന് വിളിക്കുന്നത്. ഈ ലോകത്ത് ജീവിച്ചിരുന്നപ്പോൾ സുവിശേഷത്തിൽ വിശ്വസിച്ച് സഭയെ സ്നേഹിച്ച് ക്രിസ്തുവിനെ അനുകരിച്ച വിശുദ്ധരെല്ലാം നമ്മുടെ ജീവിതത്തിന് പ്രചോദനവും അനുഗ്രഹവുമാണ്. അങ്ങനെയൊരു പുണ്യാത്മാവായിരുന്നു മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധനായ പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപോലീത്ത. പരുമല തിരുമേനി ലോകത്തെ ഉപേക്ഷിച്ച് മരുഭൂമിയിൽ പോയി ജീവിച്ചതുകൊണ്ടല്ല വിശുദ്ധനായത്, സന്യാസ ജീവിതത്തിന്റെ പവിത്രതയും വിശുദ്ധിയും അത് ആവശ്യപ്പെടുന്ന ആത്മപരിത്യാഗവും വ്രതശുദ്ധിയും പ്രാർത്ഥനാ ജീവിതവുമാണ് അദ്ദേഹത്തെ വിശുദ്ധനാക്കിയത്.

ആദ്ധ്യാത്മിക ദർശനങ്ങളെയും സാമൂഹിക ദർശനങ്ങളെയും സമന്വയിപ്പിച്ച മഹത്വ്യക്തിത്വമാണ് പരിശുദ്ധ പരുമല തിരുമേനി. പ്രാർത്ഥനയും വ്രതനിഷ്ഠയും സാമൂഹിക സേവന കർമ്മപദ്ധതികളും സമന്വയിപ്പിച്ച വിശുദ്ധിയുടെ ദാർശനികൻ. വിശ്വാസവും വിശുദ്ധിയുമാണ് ക്രിസ്തീയതയുടെ രണ്ട് പ്രധാന മുഖങ്ങൾ. ഓരോ കാലഘട്ടത്തിലും ഇവ പുനർനിർവ്വചിക്കപ്പെടുന്നുണ്ടെങ്കിലും സാരാംശത്താൽ അവ സ്ഥായിയായ യാഥാർത്ഥ്യങ്ങളായി നിലകൊള്ളുന്നു. പരിശുദ്ധ പരുമല തിരുമേനി തന്റെ ജീവിതത്തിലൂടെ അനാവരണം ചെയ്യുന്ന വിശ്വാസത്തിന്റെയും വിശുദ്ധിയുടെയും മാതൃകകൾക്ക് സമാനതകളില്ല.

സ്വയം വിശുദ്ധീകരണത്തിലൂടെ യേശുക്രിസ്തുവിന്റെ സഹനത്തിൽ പങ്കുകാരനാവുക എന്നതായിരുന്നു പരുമല തിരുമേനിയുടെ ജീവിത പ്രമാണം. അതിന് അനുയോജ്യമായ ജീവിതചര്യ അദ്ദേഹം പിന്തുടർന്നു പ്രാർത്ഥന, വ്രതനിഷ്ഠ, ഉപവാസം, വിശുദ്ധഗ്രന്ഥ വായന എന്നിവയെല്ലാം കർശനമായും കൃത്യമായും നിറവേറ്റി. സുഖഭക്ഷണവും വ്യർത്ഥസംസാരവുമൊക്കെ ഉപേക്ഷിച്ച് നോമ്പിലും നമസ്കാരത്തിലും മുഴുകി ജീവിച്ചു. തന്റെ ഇടവക സന്ദർശനവേളയിലും യാത്രാവേളകളിലുമൊന്നും ഈ ജീവിതചര്യക്ക് മാറ്റമുണ്ടായില്ല. ലോകത്തിന്റെ ഇമ്പങ്ങൾക്ക് പിന്നാലെ മനുഷ്യർ പരക്കം പായുന്ന ഈ യുഗത്തിലും പരിശുദ്ധ പരുമല

തിരുമേനി ഉയർത്തുന്ന വെല്ലുവിളി ശക്തമാണ്. എന്താണ് ഓർത്തഡോക്സ് അദ്ധ്യാത്മികതയെന്ന് അദ്ദേഹത്തിന്റെ ജീവിതം നമുക്ക് വെളിവാക്കിത്തരുന്നുണ്ട്.

പരുമല തിരുമേനിയിൽ ആദ്ധ്യാത്മികതയുടെ ഊർജ്ജസ്വലത വെളിപ്പെടുന്നത് കർമ്മരംഗത്തുള്ള ത്യാഗസുരഭിലമായ പ്രവർത്തനത്തിലൂടെയാണ്. 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധമായിരുന്നു തിരുമേനിയുടെ കർമ്മകാലം. സാമൂഹിക അസമത്വങ്ങൾ, ജാതി വ്യവസ്ഥ, തീണ്ടലും, തൊടീലും, അയിത്തം, ദുരാചാരങ്ങൾ എല്ലാം കൊടികുത്തി വാഴുന്ന കാലം. വിദ്യാലയ പ്രവേശം സവർണ്ണർക്ക് മാത്രമായി പരിമിതപ്പെടുത്തിയിരുന്ന അക്കാലത്ത് വിദ്യാഭ്യാസത്തിൽ കുടികൈവരിക്കാവുന്ന പുരോഗതിയെപ്പറ്റി തിരുമേനി തികച്ചും ബോധവനായിരുന്നു. കേരളത്തിന്റെ സാമൂഹിക പരിവർത്തനത്തിന് പ്രാരംഭമിട്ട ഇംഗ്ലീഷ് വിദ്യാഭ്യാസം ശക്തിപ്പെടുത്തണമെന്ന് തിരുമേനി ഏറെ ആഗ്രഹിച്ചു. പള്ളിയും പള്ളിക്കൂടങ്ങളും സ്ഥാപിച്ച് സവർണ്ണ-അവർണ്ണ വ്യത്യാസമില്ലാതെ എല്ലാവർക്കും പ്രവേശനം നല്കി. 1895-ൽ ഊർശ്ലേം സന്ദർശനം കഴിഞ്ഞ് പരുമലയിൽ എത്തിയ ശേഷം നടത്തിയ പ്രഭാഷണത്തിൽ ജാതിഭേദം കൂടാതെ എല്ലാവർക്കും വിദ്യാഭ്യാസം നല്കണമെന്ന് പ്രബോധിപ്പിച്ചു. കുന്നംകുളം, മുളന്തുരുത്തി, നിരണം, തുമ്പമൺ, തിരുവല്ല തുടങ്ങിയ സ്ഥലങ്ങളിൽ വിദ്യാഭ്യാസ കേന്ദ്രങ്ങൾ സ്ഥാപിച്ചു.

സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ടവരുടെ വിമോചനത്തിനുവേണ്ടി തിരുമേനി, തീക്ഷ്ണതയോടെ സംസാരിച്ചു, അഹോരാത്രം പ്രവർത്തിച്ചു. അവരുടെ സാമൂഹികവും വിദ്യാഭ്യാസപരവുമായ അഭ്യുന്നതി ലക്ഷ്യമിട്ട് നിരവധി കർമ്മ പദ്ധതികൾക്ക് തുടക്കമിട്ടു. “ക്രിസ്ത്യാനികളായ നാം ചെയ്യേണ്ടത് എന്തെല്ലാമെന്ന് ആലോചിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും കഷ്ടപ്പെട്ടും ജീവിക്കുന്ന അനവധി ആളുകളുണ്ട്. താഴ്ന്ന ജാതിക്കാരനെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്ക് രാജപാതയിൽ കൂടിയുള്ള സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാധ്യമല്ലാതാണിരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും. അവർക്ക് അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽ നിന്നും കുറ്റങ്ങളിൽ നിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യകർത്തവ്യമാകുന്നു”. വിപ്ലവകരമായ ഈ ദർശനത്തെ ഏറ്റെടുക്കുകയും അതിനുവേണ്ടി തന്റെ അജഗണത്തെ ബോധവത്ക്കരിക്കുകയും ചെയ്ത പരുമലതിരുമേനി ശ്രീനാരായണഗുരുവിനും മുമ്പ് ജനിച്ച ഒരു സാമൂഹിക പരിഷ്കർത്താവായിരുന്നു. വിദ്യാഭ്യാസത്തിൽ പ്രാർത്ഥനാശീലത്തിന്റെ പ്രാധാന്യത്തെയും അദ്ദേഹം ചേർത്ത് വച്ചു. “ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാണ് പ്രാർത്ഥന” എന്നദ്ദേഹം പ്രഘോഷിച്ചു.

മാനവസേവനത്തിനുവേണ്ടിയും മാറ്റിവയ്ക്കപ്പെട്ട അതുല്യവ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. ‘ദൈവത്തിന്റെ മഹത്വം ജീവിക്കുന്ന മനുഷ്യനാണ്’ എന്ന ദർശനമാണ് അദ്ദേഹത്തെ നയിച്ചത്. വസൂരി പടർന്നു പിടിച്ച കുട്ടനാടൻ പ്രദേശങ്ങളിൽ സഞ്ചരിച്ച് രോഗികളെ സന്ദർശിച്ച്, ശുശ്രൂഷിച്ച്, അവരെ ശുശ്രൂഷിക്കുന്നതിനുള്ള ഏർപ്പാടുകൾ ചെയ്ത് അവർക്കിടയിൽ കഴിഞ്ഞുകൂടി. വീടില്ലാത്തവർക്ക് വാസസ്ഥലമുണ്ടാക്കി കൊടുക്കുവാൻ പരമാവധി ശ്രമിച്ചു. സുഖലോലുപത, ധനത്തിന്റെ ദുർവിനിയോഗം, അലസത, അതിഭക്ഷണം തുടങ്ങിയവയെ നിശിതമായി വിമർശിച്ചു.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം സത്യവിശ്വാസത്തെയും പൂർവ്വിക പാരമ്പര്യങ്ങളെയും ചോദ്യം ചെയ്തും നിഷേധിച്ചുമുള്ള നവീകരണ കൊടുങ്കാറ്റ് ആഞ്ഞടിച്ച കാലമായിരുന്നു. അക്കാലത്ത് സത്യവിശ്വാസ സംരക്ഷകൻ എന്ന പ്രധാനപ്പെട്ട ദൗത്യവും പരുമല തിരുമേനിക്കുണ്ടായിരുന്നു. സത്യവിശ്വാസത്തിനെതിരായി ആഞ്ഞടിച്ച നവീകരണ കാറ്റിനെയും മറ്റ് വിപരീത പ്രസ്ഥാനക്കാരെയും നേരിടുവാൻ തിരുമേനി ജാഗരൂകനായിരുന്നു. ഇടവകകൾ തോറുമുള്ള സന്ദർശനങ്ങളും ലേഖനങ്ങളും, വൈദിക സെമിനാരിയിലെ പരിശീലനവുമെല്ലാം ഇതിനുള്ള മാർഗ്ഗങ്ങളായി തിരുമേനി ഉപയോഗിച്ചു.

മനുഷ്യനില്ലെങ്കിലും പ്രകൃതി നിലനില്ക്കും. എന്നാൽ പ്രകൃതിയില്ലാതെ മനുഷ്യന് നിലനില്ക്കാനാവില്ല. ഭൂമിയെ സംരക്ഷിക്കുന്ന വൃക്ഷലതാദികളെ വളരെ കരുതലോടെ പരുമലതിരുമേനി പരിപാലിച്ചിരുന്നു. പരിസ്ഥിതി സംരക്ഷണം അദ്ദേഹത്തിന് ഒരു ജീവിത സിദ്ധാന്തവും ദർശനവുമായിരുന്നു. ഒരു പ്രാർത്ഥനയായിരുന്നു.

പരുമല തിരുമേനിയെ മലയാളത്തിലെ ഒരനുഗൃഹീത എഴുത്തുകാരനും ക്രൈസ്തവ പാരമ്പര്യത്തിലെ അനന്യ ആത്മീയ ദർശകനുമാക്കുന്ന അനശ്വര ഗ്രന്ഥമാണ് 1875 ൽ പ്രസിദ്ധീകരിച്ച ‘ഊർശ്ലേം യാത്രാവിവരണം’. മലയാളത്തിൽ അച്ചടിച്ച ലക്ഷണയുക്തമായ ആദ്യ സഞ്ചാരസാഹിത്യകൃതിയാണിത്. ‘നിരീക്ഷണത്തിന്റെ സൂക്ഷ്മതകൊണ്ടും വിശ്വാസപരമായ സത്യസന്ധതകൊണ്ടും വായനക്കാരുടെ മനസ്സിൽ പതിഞ്ഞു നില്ക്കും’ എന്ന് ഡോ. സുകുമാർ അഴീക്കോട് വിലയിരുത്തിയ ഈ കൃതി സാഹിത്യ സൗന്ദര്യം തികഞ്ഞ രചനാശില്പമാണ്. പത്തൊമ്പതാം നൂറ്റാണ്ടിലെ മലയാള ഗദ്യത്തിന്റെ മാതൃകകളും നമുക്ക് ഊർശ്ലേം യാത്രാവിവരണത്തിൽ കണ്ടെത്താം.

വിശുദ്ധർ സഭയിൽ ഉദാത്തമായ ക്രിസ്തീയ ജീവിതത്തിന് മാതൃകകളാണ്. പരുമല തിരുമേനിയുടെ തിളക്കമാർന്ന ജീവിതസാക്ഷ്യം സഭയ്ക്കും സമൂഹത്തിനും സേവന നേതൃത്വത്തിന്റെ മഹനീയ സുവിശേഷ മാതൃക പകർന്ന് നൽകി. വിശുദ്ധരും വിശുദ്ധിയും തിരുശേഷിപ്പായി മാറരുത്. പരുമല തിരുമേനി ജീവിച്ച ജീവിത സാഹചര്യങ്ങളല്ല ഇന്നുള്ളത്. കാലഘട്ടത്തിനു യോജിച്ച വിശുദ്ധിയും വിശുദ്ധരും നമുക്ക് എന്നും ആവശ്യമുണ്ട്. ദൈവകൃപാവരത്തിൽ കടന്നു വരുന്ന ഉൾവിളികൾ തിരിച്ചറിയുകയും തദനുസരണം ജീവിതം സമർപ്പിക്കുകയും ചെയ്യുമ്പോൾ വിശ്വാസത്തിന് അർത്ഥവും ആഴവും വ്യാപ്തിയും കൂടുന്നു. ഈ ആഴവും അന്തസ്സും ആസ്വദിച്ച പരുമല പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മ ആത്മീയ ചൈതന്യമുൾക്കൊള്ളാനും ക്രിസ്തു ചൈതന്യത്തിലേക്ക് വളരുവാനും നമ്മെ ശക്തീകരിക്കട്ടെ, നമുക്കു മാർഗ്ഗദീപമാകട്ടെ.

# വിശുദ്ധിയുടെ മഹാ ശൈലം

**ഫാ. എൽദോ ഏലിയാസ്**
അസി. മാനേജർ, പരുമല സെമിനാരി



പ. പരുമല പുണ്യവാളൻ മലങ്കരയുടെയും നാനാജാതി മതസ്ഥരായവരുടെയും ഒരു പ്രധാന അഭയകേന്ദ്രമാണ് എന്നതിൽ തർക്കമില്ല. സമാധിയായി 121 വർഷങ്ങൾക്കിപ്പുറവും പരിശുദ്ധന്റെ കബറിങ്കൽ ആയിരങ്ങൾ വന്നണയുന്നു. പരുമല സെമിനാരിയിലെ ഒരു ചുമതലക്കാരൻ എന്ന നിലയിൽ അത്ഭുതപ്പെടുത്തുന്നതാണ് പ്രാർത്ഥനാപൂർവ്വം ഇവിടേക്കെത്തുന്ന ആയിരങ്ങൾ. സമൂഹത്തിന്റെ ഏത് തലത്തിൽ നിന്നുള്ള വരാണെങ്കിലും ആ കബറിനു മുൻപിൽ എല്ലാവർക്കും ഒരേ വികാരമാണ്.

എങ്ങനെയാണ് ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന മെത്രാപ്പോലീത്ത ഒരു വിശുദ്ധയുടെ മഹാശൈലമായി വളർന്നത്? ഈ ചോദ്യം നമുക്ക് ഓരോരുത്തർക്കും ഒരു വെല്ലുവിളിയാണ്. ഒരു പുരോഹിതൻ എന്ന നിലയിൽ നിർവ്വഹിക്കേണ്ട കടമകൾ മുടക്കം കൂടാതെ നിർവ്വഹിച്ചാൽ ഈ വിശുദ്ധിയുടെ പദവിയിലേക്ക് കയറാൻ കഴിയുമോ? അടിമുടി വിശുദ്ധിയോടെ പരിണമിക്കുക എന്നതാണ് പ്രാധാനം. തന്റെ വിശുദ്ധിയുടെ ഓരോ പടവുകൾ കയറുന്നതിനാണ് പ. പരുമലതിരുമേനിയെ സഹായിച്ചത്. തന്റെ ഓരോ ചുവടുകളും നിശ്വാസങ്ങൾ പോലും വിശുദ്ധമായി സൂക്ഷിക്കാൻ കഴിഞ്ഞു എന്നതിനാൽ. വിശുദ്ധിയുടെ മഹാപർവ്വതം ആയി പരിണമിക്കാൻ ആ പിതാവിനു കഴിഞ്ഞു.

തിരുമേനി സഭാജീവിത നിഷ്ഠ വളരെ ഗൗരവമായി എടുത്ത പിതാവായിരുന്നു. പ. പരുമല പുണ്യവാളൻ തന്റെ ശാരീരിക ബലഹീനതകൾ ഒരിക്കലും നിഷ്ഠയെ ലഘൂകരിക്കാൻ അനുവദിച്ചിരുന്നില്ല. മറ്റെന്തിനെക്കാളും പ. സഭയുടെ ആരാധനാനുഷ്ഠാനങ്ങളും വിശുദ്ധ കൂദാശകളും പവിത്രമായിതന്നെ തന്റെ അവസാന കാലം വരെ സൂക്ഷിച്ചു.

എന്നാൽ തന്റെ സ്വന്തം ആത്മീയചര്യകളെകുറിച്ചും നിഷ്ഠകളെക്കുറിച്ചും ഒരിടത്തും അദ്ദേഹം എഴുതിയിട്ടില്ല. ധാരാളം പ്രബോധനങ്ങളും എഴുത്തുകളും സഭാവിശ്വാസികൾക്കുള്ള സന്മാർഗിക മൂല്യങ്ങളും എല്ലാം ലഭ്യമാണെങ്കിലും തന്റെ ആത്മീയതയും പ്രാർത്ഥനയും അദ്ദേഹത്തിന്റെ സ്വകാര്യതയായി കാത്തുസൂക്ഷിച്ചു എന്നതാണ് സത്യം. അവിടെയാണ് ഒരു ഉത്തമനായ ആത്മീയ ഗുരു ജനിക്കുന്നത്. ഉത്തമ ഗുരുക്കന്മാർക്കാണ് ശ്രേഷ്ഠരായ ശിഷ്യന്മാർക്ക് ജന്മം നൽകാൻ സാധിക്കുന്നത്. സഭാ ഭാസുരൻ പ. വട്ടശേരിൽ തിരുമേനിയും പ. ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനിയും അവരിൽ ചിലർ മാത്രമാണ്.

'ആജന്മ വിശുദ്ധൻ' എന്നൊരു പ്രയോഗം കേട്ടിട്ടുണ്ട്. പരുമല പുണ്യവാളനിൽ ഇത് അതിന്റെ പൂർണതയിൽ ഉൾക്കൊള്ളാൻ നമുക്ക് സാധിക്കും, കാരണം, ഒരു ഭരണകർത്താവ് കൂടിയായിരുന്ന പ. പരുമല തിരുമേനി ആ തിരക്കുകൾക്കിടയിലും, നവീന സഭകളുടെ ആശയങ്ങൾ പ. സഭയെ ഉപദ്രവിക്കുമ്പോഴും പല തരത്തിലുള്ള എതിർപ്പുകൾ ഉയർന്നപ്പോഴും ലോകത്തിന് അദ്ദേഹം ജീവിച്ചിരുന്ന പുണ്യവാളനായിരുന്നു. ഒരേ സമയം ഭൂമിയിലും സ്വർഗ്ഗത്തിലും ജീവിക്കുന്നവർക്കാണ് ഇതിന് സാധിക്കുക. തികഞ്ഞ അച്ചടക്കത്തോടെ സഭാശുശ്രൂഷ ചെയ്യുമ്പോഴും സ്വർഗീയ ചൈതന്യം ഒട്ടും ചോരാതെ ജീവിക്കുക. അവിടെയാണ് ഒരാൾ വലിയ പർവ്വതമായി തന്റെ വിശുദ്ധിയെ വളർത്തുന്നത്. അതുകൊണ്ടാണ് പ. സഭയുടെ ആത്മീയതയുടെ മഹാശൈലമായി പരുമല പുണ്യവാളൻ എല്ലാക്കാലവും നിലനിൽക്കുന്നത്. ○

*എല്ലാ കാര്യങ്ങളിലും*
*ദൈവത്തെ ഓർക്കുക.*
*നിങ്ങളെ ഓർത്ത് ആരും*
*ദുഃഖിക്കരുത്.*
*നന്മ ചെയ്യാനുള്ള അവസരം*
*ഒരിക്കലും കൈവിടരുത്.*
*അവ മാത്രമേ അവസാനം*
*വരെ നിന്നിൽ നിലനിൽക്കൂ.*
*പ. പരുമല തിരുമേനി*



ഫാ. അനിഷ് കെ. സാം

# പരുമല തീർത്ഥാടന പദയാത്രയുടെ ചരിത്രം

മലങ്കരയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ 'പരുമല കൊച്ചു തിരുമേനി' എന്നറിയപ്പെടുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പരിപാവനമായ കബറിടത്തിലേക്കുള്ള പദയാത്രയ്ക്ക് 120 വർഷത്തെ ഔദ്യോഗിക ചരിത്രമുണ്ട്. അതിനു മുമ്പും പരിശുദ്ധന്റെ ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ചുള്ള ദിവസങ്ങളിൽ വ്യക്തികളായും ചെറു കൂട്ടങ്ങളായും വിശ്വാസികൾ പരുമലയിലേക്ക് കാൽനടയായി യാത്ര ചെയ്ത്, പെരുന്നാൾ ശുശ്രൂഷകളിൽ പങ്കെടുക്കുകയും നേർച്ചകാഴ്ചകൾ സമർപ്പിക്കുകയും ചെയ്തിരുന്നു. പരുമല സെമിനാരി ചാപ്പലിൽ സ്ഥിതി ചെയ്യുന്ന പുണ്യവാന്റെ കബറിങ്കലേക്ക് ആദ്യമായി പദയാത്ര ആരംഭിക്കുന്നത് പരിശുദ്ധ പിതാവ് തന്നെ സ്ഥാപിച്ച തിരുവല്ല എം.ജി.എം.സ്കൂളിൽ നിന്നാണ്. 1903 നവംബർ 11-ാം തീയതി മലയാള മനോരമ പത്രത്തിലെ റിപ്പോർട്ടിന്റെ അവസാനത്തിൽ ഇപ്രകാരം പറയുന്നു: തിങ്കളാഴ്ചത്തെ പ്രസംഗത്തിന്റെ മദ്ധ്യത്തിൽ മാർ ഗ്രീഗോറിയോസ് സ്മാരക ഹൈസ്കൂളിലെ വിദ്യാർത്ഥികളും അധ്യാപകരും സെമിനാരിയിൽ വരികയും മെത്രാപ്പോലീത്തന്മാരാലും മറ്റും താത്പര്യപൂർവ്വം കൈക്കൊള്ളപ്പെടുകയും ചെയ്തു (പരുമലപ്പെരുന്നാൾ: മാർ ഗ്രീഗോറിയോസ് വിയോഗം, പൊൻജൂബിലി സുവനീർ, പരുമല സിമ്മനാരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്, പേജ്-39, 1952).

പരിശുദ്ധന്റെ ജന്മനാടായ മുളന്തുരുത്തിക്ക് അടുത്തുള്ള തുരുത്തിക്കര ചാപ്പലിൽ നിന്ന് 1968 മുതൽ ഒരു സംഘം കെ. ജെ. കുര്യാക്കോസ് കത്തനാരുടെ നേതൃത്വത്തിൽ നവംബർ ഒന്നിന് ട്രെയിൻ മാർഗ്ഗം തിരുവല്ലയിലെത്തി, തുടർന്ന് പദയാത്രയായി പരുമല കബറിങ്കൽ എത്തിച്ചേർന്നിരുന്നു. ഇതിൽ നിന്നും ഊർജ്ജമുൾക്കൊണ്ട് 1989-ൽ ഒരുപറ്റം യുവാക്കൾ അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ആശീർവാദത്തോടെ മുളന്തുരുത്തിയിൽ നിന്ന് കാൽനടയായി പരുമലയിലേക്ക് യാത്ര ആരംഭിച്ചു. ഇത് പിന്നീട് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ വടക്കൻ മേഖലയിലെ കൊച്ചി, കണ്ടനാട് ഈസ്റ്റ്, കണ്ടനാട് വെസ്റ്റ്, അങ്കമാലി, തൃശൂർ, കുന്നംകുളം, മലബാർ, സുൽത്താൻ ബത്തേരി, ബാംഗ്ലൂർ ഭദ്രാസനങ്ങളിൽ നിന്നുള്ള വിശ്വാസികളുടെ സഹകരണത്തോടെ 'വടക്കൻ മേഖലാ പരുമല തീർത്ഥയാത്ര' എന്ന പേരിൽ മുളന്തുരുത്തി മാർത്തോമൻ പള്ളി ഇടവകയിൽ നിന്നും ആരംഭിച്ച് പരുമല കബറിങ്കൽ എത്തിച്ചേരുന്നു.

തെക്കൻ കേരളത്തിൽ നിന്ന് ആദ്യമായി പദയാത്ര ആരംഭിക്കുന്നത് 1969-ൽ തുമ്പമൺ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിലാണ്. കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് മഹാഇടവകയിലെ സെന്റ് ജോർജ് യുവജനപ്രസ്ഥാനമാണ് ഇതിന് നേതൃത്വം നൽകുന്നത്. കൈപ്പട്ടൂർ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പരുമല പള്ളി അങ്കണത്തിൽ ഭക്തിഗാനാർച്ചന മുടങ്ങാതെ ഇന്നും നടത്തിവരുന്നുണ്ട്. 1973 ലാണ് കൊല്ലം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പദയാത്ര ആരംഭിക്കുന്നത്. ഇന്നത്തെ തിരുവനന്തപുരം, കൊട്ടാരക്കര-പുനലൂർ, അടൂർ-കടമ്പനാട്, മാവേലിക്കര, ചെങ്ങന്നൂർ തുടങ്ങിയ ഭദ്രാസനങ്ങൾ ചേർന്നതായിരുന്നു അന്നത്തെ കൊല്ലം ഭദ്രാസനം. തുടർന്നുള്ള വർഷങ്ങളിൽ കേരളത്തിന്റെ എല്ലാ മേഖലകളിൽ നിന്നുമുള്ള ഇടവകകളുടെ ചുമതലയിൽ പദയാത്രാ സംഘങ്ങൾ പെരുന്നാൾ ദിനങ്ങളിൽ പരുമലയിലേക്ക് വരുന്നു. കേരളത്തിന് പുറത്തു നിന്നും കോയമ്പത്തൂർ, ചെന്നൈ, മുംബൈ എന്നിവിടങ്ങളിൽ നിന്നും വിശ്വാസസമൂഹം ട്രെയിൻ മാർഗം ചെങ്ങന്നൂരിലെത്തി, അവിടെ നിന്നും പരുമല കബറിങ്കലേക്ക് പദയാത്രികരായി വന്നുചേരുന്നു.

കേരളത്തിലെ കിഴക്കൻ ദേവാലയങ്ങളുടെ സംയുക്താഭിമുഖ്യത്തിൽ വിശുദ്ധ തോമാ ശ്ലീഹായാൽ സ്ഥാപിതമായ നിലയ്ക്കൽ ദേവാലയത്തിൽ നിന്നും 1987-ലാണ് പദയാത്ര ആരംഭിക്കുന്നത്. അത്ഭുത സിദ്ധിയുള്ള കാട്ടുവള്ളി കുരിശുമേന്തിയാണ് തീർത്ഥാടകസംഘം പരുമല കബറിങ്കലേക്ക് കാൽനടയാത്ര നടത്തുന്നത്. ഇടുക്കി, മലബാർ ഭദ്രാസന യുവജനപ്രസ്ഥാനങ്ങളുടെ ആഭിമുഖ്യത്തിലും പദയാത്ര സംഘടിപ്പിക്കുന്നുണ്ട്. ഇന്ന് നാനാജാതി മതസ്ഥരായ വിശ്വാസികളുടെ സംഗമഭൂമിയാണ് പരുമല പള്ളിയും, പുണ്യവാന്റെ കബറിടവും.

മലങ്കരയിലെ ദൈർഘ്യമേറിയ പദയാത്ര കണ്ണൂർ ജില്ലയിലെ കേളകം സെന്റ് തോമസ് ശാലേം പള്ളിയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്നതാണ്. 11 ദിവസം നീണ്ടുനിൽക്കുന്ന പദയാത്ര 1994 ലാണ് ആരംഭിച്ചത്. 9 ജില്ലകളിലൂടെ 410 കിലോമീറ്റർ കാൽനടയായി സഞ്ചരിച്ചാണ് കേളകത്തു നിന്നുള്ള സംഘം പരുമല കബറിങ്കൽ എത്തിച്ചേരുന്നത്

പരിശുദ്ധന്റെ നാമത്തിൽ ഡൽഹിയിലും, ലണ്ടനിലും, മെൽബണിലുമുള്ള ദേവാലയങ്ങളിലേക്ക് പെരുന്നാളിനോട് അനുബന്ധിച്ച് വിശ്വാസികൾ പദയാത്രകൾ സംഘടിപ്പിക്കുന്നുണ്ട്.






ഫാ. ഡോ. തോമസ് പി. സഖറിയ

**നവംബർ 12 ഞായർ**
**ഹൂദോസ് ഈത്തോ ഞായർ**
വി. യോഹന്നാൻ 10:22-36

1. ആരാധനാ വർഷത്തിലെ രണ്ടാം ഞായറാഴ്ച സഭയുടെ പ്രതിഷ്ഠയുടെ അഥവാ പുനഃസമർപ്പണത്തിന്റെ പെരുനാളായി ആഘോഷിക്കുകയും അതിലൂടെ പുതുക്കം പ്രാപിച്ചു കൊണ്ട് സ്വന്തദൗത്യ നിർവഹണത്തിനായി തലയായ കർത്താവിനോട് ചേർന്ന് നിലകൊള്ളുകയും ചെയ്യുന്നു. ഈ പെരുന്നാൾ നമ്മുടെ 'വിളിയും തെരഞ്ഞെടുപ്പും അധികമധികം ഉറപ്പാക്കുവാനും' ദൈവോന്മുഖരായി ജീവിക്കുവാനും, നമ്മുടെ ബലത്താലല്ല, ദൈവ കരുണയിൽ സങ്കേതപ്പെട്ടുകൊണ്ടുമാത്രം ജീവിക്കുവാനും നമ്മെ ഒരുക്കുന്നു. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും ആദി മുതൽ എന്നെന്നേക്കും സ്തുതി സമർപ്പിച്ചു കൊണ്ടാണല്ലോ നമ്മുടെ എല്ലാ പ്രാർത്ഥനകളും ആരംഭിക്കുന്നത്. ഈ സ്തുതിക്ക് നാം അർഹരായി തീരുന്നത് കർത്താവ് തന്റെ കരുണയാൽ നമുക്ക് ദൈവമക്കൾ എന്ന സ്ഥാനം നൽകിയിരിക്കയാലാണ് അതിനാൽ തന്നെ പരിശുദ്ധ സഭയാകുന്ന ദേവാലയത്തെയും അതിലെ അംഗങ്ങളായ ഓരോ വിശ്വാസിയെയും ദൈവസന്നിധിയിൽ പ്രതിഷ്ഠിക്കുന്ന അവസരം അത്യന്തം വിലയേറിയതാണ്. പ്രതിഷ്ഠാ പെരുന്നാൾ ചിന്തകളിലേക്ക് :

1. **ദൈവജനത്തിന്റെ അത്യാഹ്ലാദത്തിന്റെയും കൃതജ്ഞതയുടെയും പെരുന്നാൾ.**

യഹോവയുടെ കൂടാരമായ സമാഗമന കൂടാരത്തിന്റെ പ്രതിഷ്ഠയെക്കുറിച്ച് വിശുദ്ധ വേദപുസ്തകം വിശദമായി പ്രതിപാദിക്കുന്നു. അത് നിർമിച്ചതും പ്രതിഷ്ഠിച്ചതും യഹോവയുടെ കൽപ്പനയാലും, കൃത്യമായ ദൈവീക രൂപരേഖ പ്രകാരവുമായിരുന്നു; കൂടാരത്തിന്റെ പണിക്കായി ഇസ്രയേൽമക്കൾ സ്വമേധാ ദാനങ്ങൾ കൊണ്ടുവന്നു. ഒന്നാം മാസം ഒന്നാം തീയതി യഹോവയുടെ കൽപ്പന പ്രകാരം കൂടാരം പ്രതിഷ്ഠിച്ചപ്പോൾ ദൈവതേജസ് തിരുനിവാസത്തെ നിറച്ചു. ദൈവസാന്നിധ്യത്തിന്റെ ശോഭ കണ്ട് ജനം ആഹ്ലാദിച്ചു. കൃതജ്ഞതയായി 22,000 കാളകളും ഒരു ലക്ഷത്തി ഇരുപതിനായിരം ആടുകളും യഹോവയ്ക്കായി അർപ്പിക്കപ്പെട്ടു. യഹോവയുടെ അനുഗ്രഹങ്ങളുടെ മുഴുവൻ ഉറവിടമായി ജനം ദൈവത്തിന്റെ ആലയത്തെ വീക്ഷിച്ചു. ഇസ്രായേൽ മക്കളുടെ ബാബിലോൺ പ്രവാസകാലം വരെ ഈ ആലയം നിലകൊണ്ടു. എസ്രായുടെയും സെരുബാബേലിന്റെയും നേതൃത്വത്തിൽ ബി.സി 516 ൽ പണികഴിക്കപ്പെട്ടതും ഹെരോദാ (Herod the great) പിന്നീട് മോടി കൂട്ടിയതും എ.ഡി 70 ൽ തകർക്കപ്പെട്ടതുമായ ദൈവാലയത്തിന്റെ പ്രതിഷ്ഠാ സമയവും ദൈവജനത്തിന്റെ അത്യാഹ്ലാദത്തിന്റെ സമയമായിരുന്നു. 1 മഖാബി . 4:52-59 ദൈവാലയ പുനഃപ്രതിഷ്ഠയുടെ സന്തോഷം ഹൃദയസ്പർശിയായി വരച്ചുകാട്ടുന്നു. അന്യാധീനപ്പെട്ട് അശുദ്ധമാക്കപ്പെട്ട ദേവാലയം ന്യായപ്രമാണപ്രകാരം ശുദ്ധീകരിക്കപ്പെട്ട ശേഷം പുനഃപ്രതിഷ്ഠിക്കപ്പെട്ടത് ഒമ്പതാം മാസമായ കിസ്ലേവ് മാസം ഒമ്പതാം തീയതി ന്യായപ്രമാണപ്രകാരമുള്ള ബലിയർപ്പണത്തോടും, വാദ്യഘോഷങ്ങളോടും, സ്വർണ്ണകിരീടങ്ങൾ, ചെറിയ പരിചകൾ, വിളക്കുകൾ മുതലായ അലങ്കാരങ്ങളോടും കൂടിയാണ്. ദൈവജനത്തിന്റെ അത്യാഹ്ലാദത്തിന് കാരണമായിത്തീർന്ന ദൈവാലയ പ്രതിഷ്ഠ പോലെ ദൈവമന്ദിരമായ സഭയുടെയും ദേവാലയങ്ങൾ ആയി മാറിയിരിക്കുന്ന നാമോരോരുത്തരുടെയും പുനഃപ്രതിഷ്ഠ നമുക്ക് ഏറെ ആഹ്ലാദകരമാണ്. മാത്രമല്ല ദൈവത്തോട് നമുക്കുള്ള അളവറ്റ കൃതജ്ഞത പ്രകടിപ്പിക്കുന്നതിനുള്ള അവസരം കൂടിയാണത്. നാം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത് ദൈവമഹത്വത്തിന് മുമ്പാകെയാണ്. തന്മൂലം നാം കർത്താവിന്റെ കരങ്ങളിൽ സുരക്ഷിതരാണ്. ജീവപര്യന്തം യഹോവയ്ക്കായി നിവേദിതനായിരുന്ന ശമുവേലിന്റെ ചിത്രം ഇവിടെ പ്രസക്തമാണ്. "ഈ ബാലനായിട്ട് ഞാൻ പ്രാർത്ഥിച്ചു, ഞാൻ യഹോവയോട് കഴിച്ച അപേക്ഷ യഹോവ എനിക്ക് നൽകിയിരിക്കുന്നു; അതുകൊണ്ട് ഞാൻ അവനെ യഹോവയ്ക്ക് നിവേദിച്ചിരിക്കുന്നു. അവൻ ജീവപര്യന്തം യഹോവയ്ക്ക് നിവേദിതനായിരിക്കും" (1 ശമുവേൽ 1:28). ദൈവതിരുമുമ്പാകെ നാം ജീവപര്യന്തം പ്രതിഷ്ഠിക്കപ്പെടുന്നത് നമുക്ക് ലഭിക്കുന്ന ദൈവകൃപയാലാണ്. 'എന്നെ അയച്ച പിതാവ് ആകർഷിച്ചിട്ടല്ലാതെ ആർക്കും എന്റെ അടുക്കൽ വരുവാൻ കഴിയുകയില്ല" (യോഹ. 6:44) 'എന്റെ ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു, അവ എന്നെ അറിയുകയും എന്റെ ശബ്ദം കേൾക്കുകയും ചെയ്യുന്നു. ഞാൻ അവയ്ക്ക് നിത്യജീവൻ കൊടുക്കുന്നു. അവ ഒരുനാളും നശിച്ചുപോകുകയില്ല, ആരും അവയെ എന്റെ കയ്യിൽ നിന്ന് പിടിച്ചുപറിക്കയുമില്ല' (യോഹ. 10: 25 - 28). ദൈവമന്ദിരമായ പരിശുദ്ധ സഭ സ്ഥിരചിത്തരും സ്ഥിത പ്രജ്ഞരുമായ വിശ്വാസികളുടെ സമൂഹമാകുവാൻ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് നമ്മെ ഭരമേല്പിച്ചിരിക്കുന്ന വിശ്വാസത്തിൽ ഉറപ്പുള്ളവരായും പരിപൂർണ്ണ ദൈവാശ്രയത്തോടെയും,

വിവേകത്തോടെയും സഭാ ജീവിതം നയിക്കുന്നവരായും നാം നിലനിൽക്കേണ്ടതുണ്ട്. യഹോവയുടെ അരുളപ്പാടുകൾ മോശ ജനത്തെ അറിയിക്കുകയും അവർ ദൈവകൽപ്പന പ്രകാരം വാഗ്ദത്ത നാട്ടിലേക്ക് യാത്ര പുറപ്പെടുകയും ചെയ്തു. സീനായ്മലയിലെ ദൈവ സംസർഗത്തിൽ കഴിഞ്ഞ മോശ ഇറങ്ങി വരുവാൻ താമസിച്ചപ്പോൾ ജനം യഹോവയെ മറന്നു, മോശയുടെ നിർദ്ദേശങ്ങൾ മറന്നു, തങ്ങൾക്ക് ആരാധിക്കുവാൻ ഒരു ദൈവത്തെ ആവശ്യപ്പെട്ടു. ദൈവപുരുഷനായ മോശയെ സഹായിക്കുവാൻ നിയോഗിക്കപ്പെട്ട അഹറോൻ യിസ്രയേൽമക്കളുടെ കുണുക്കുകൾ തീയിലിട്ട് അതിൽനിന്ന് ഒരു കാളക്കുട്ടിയെ വാർത്തുണ്ടാക്കി; ദൈവത്തിന് ഒരു യാഗപീഠം പണിതു. ദൈവത്തിന്റെ ജനവും ദൈവ ശബ്ദം കേട്ട് ജനത്തെ നയിക്കുവാൻ വിളിക്കപ്പെട്ട നേതാവും ഒരുപോലെ പരാജയപ്പെട്ട കാഴ്ചയാണ് ഇവിടെ കാണുന്നത്. പ്രതിസന്ധിയിലും പ്രയാസങ്ങളിലും ദൈവശബ്ദം മറന്ന് അസ്ഥിരരായവർ യഹോവയുടെ കോപത്തിന് പാത്രമായി. ദൈവീക ചിന്തയ്ക്കപ്പുറം മറ്റൊരു പദ്ധതി അന്വേഷിക്കുന്നവരാകുവാനല്ല നാം പ്രതിഷ്ഠിക്കപ്പെടുന്നത്. സത്യദൈവത്തെ മറന്നുള്ള ആരാധനകളും, വികലമാക്കപ്പെട്ട ദൈവവചന വ്യാഖ്യാനങ്ങളും, 'കഴിയുമെങ്കിൽ വ്രതന്മാരെയും തെറ്റിച്ചുകളയുന്ന' കാലത്ത് വിശ്വാസത്തിൽ സ്ഥിരതയുള്ളവരും ദൈവീക ജ്ഞാനത്താൽ നിറവുള്ളവരും ആകുവാൻ നമുക്ക് പുനഃപ്രതിഷ്ഠിക്കപ്പെടാം. 'കഷ്ടതയിലും പാടുവാൻ, നഷ്ടത്തിൽ കൊണ്ടാടുവാൻ', ദൈവം തന്ന സകല ദാനങ്ങൾക്കും വേണ്ടി ദൈവത്തിനു സ്തുതി കരേറ്റുവാൻ, സകല മഹത്വവും നമ്മുടെ കർത്താവിനാൽ നൽകപ്പെട്ടതാകുന്നു എന്ന ബോധ്യത്തോടെ വിശ്വാസ സ്ഥിരതയിൽ നിലനിൽക്കുവാൻ – ഇവയ്ക്കെല്ലാം ഹൂദോസ് ഈത്തോ നമ്മെ പ്രാപ്തരാക്കട്ടെ.

**4. പ്രതിഷ്ഠിക്കപ്പെടുന്നവരുടെ വിശ്വാസജീവിതവും പുതുക്കപ്പെടണം.**

ഓരോ വിശ്വാസിക്കും തന്റെ വിശ്വാസ ജീവിതത്തിൽ പുതുക്കം അനുഭവിക്കുന്നതിനുള്ള പെരുന്നാൾ കൂടിയാണ് ഹൂദോസ് ഈത്തോ. സന്ധ്യയുടെ ഏവൻഗേലിയോൻ, ലൂക്കോസ് 9: 18 – 25 ഭാഗത്ത് 'ഞാൻ ആരെന്ന് നിങ്ങൾ വിശ്വസിക്കുന്നു' എന്ന് കർത്താവ് ചോദിക്കുന്നതിന് ശിമോൻ പത്രോസ് നൽകിയ "നീ ദൈവത്തിന്റെ ക്രിസ്തുവാകുന്നു" എന്ന മറുപടി നമുക്ക് ഓർക്കാം. "എന്നെ അനുഗമിപ്പാൻ ഒരുത്തൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ നിഷേധിച്ച് തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ" (ലൂക്കോസ് 9:25). നമ്മുടെ കർത്താവിനെ വിശ്വസിക്കുകയും അവന്റെ ദാനമായ നിത്യജീവന്റെ പൂർണ്ണതയിലേക്ക് വിശ്വാസ ജീവിതത്തിൽ പുതുക്കം പ്രാപിച്ചവരായി നാം നടക്കുകയും ചെയ്യണം. പിതാവിനെ അനുസരിച്ച് അവന്റെ നാമത്തിൽ പ്രവർത്തിച്ചവനായ പുത്രൻ തമ്പുരാൻ നമുക്ക് കാട്ടിത്തന്ന മാതൃക പാലിക്കണം കർത്താവിന് അഹിതവും സത്യവിശ്വാസത്തിൽ നിന്ന് നമ്മെ അകറ്റിക്കളയുന്നതുമായ സകലത്തെയും നീക്കിക്കൊണ്ട് പുതുക്കം പ്രാപിക്കുന്നതിന് പ്രതിഷ്ഠാപെരുന്നാൾ മുഖാന്തരമാവട്ടെ.




പരിശുദ്ധ സഭയുടെ ആരാധനാ വർഷത്തിലെ ആദ്യ രണ്ട് ഞായറാഴ്ചകളെ (കൂദോശ് ഈത്തോ, ഹൂദോസ് ഈത്തോ) പിന്തുടർന്നുവരുന്ന 7 ആഴ്ചകൾ സദ്വാർത്ത (അറിയിപ്പ്) കാലമാണ്. ഉയരത്തിൽ നിന്ന് ഉദയം നമ്മെ സമീപിച്ച മഹാ സംഭവം – കർത്താവിന്റെ ജനനം – അനുസ്മരിക്കുന്ന കാലഘട്ടം.

കർത്താവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനത്തെക്കുറിച്ച് ദൈവത്തിന്റെ മാലാഖ സഖറിയ പുരോഹിതനെ അറിയിക്കുന്നു. മാലാഖയുടെ അഭിവാദന വാക്ക് 'ഭയപ്പെടേണ്ടാ' എന്നതാണ്. 'സഖറിയാവിന്റെ പ്രാർത്ഥനയ്ക്ക് മറുപടി നൽകപ്പെട്ടിരിക്കുന്നു; അവന്റെ ഭാര്യ എലിസബത്ത് ഒരു മകനെ പ്രസവിക്കും, അവന് യോഹന്നാൻ എന്ന് പേരിടേണം' എന്നും പൈതലിന്റെ ജീവിത ദൗത്യത്തെക്കുറിച്ചും മാലാഖാ അറിയിക്കുന്നു.

**1. ദൈവസന്നിധിയിൽ നീതിയുള്ളവരും കുറ്റമില്ലാത്തവരും ആയിരുന്ന ദമ്പതികൾക്കാണ് ദൈവപുത്രന് മുന്നോടിയായവൻ പിറക്കുന്നത്.**

അനപത്യത വലിയൊരു ദൗർഭാഗ്യമായി കരുതിയിരുന്ന ഇസ്രയേലിൽ സന്താന സൗഭാഗ്യത്തിന് വേണ്ടി ദീർഘനാൾ പ്രാർത്ഥിച്ച സഖറിയായും എലിസബെത്തും യഹോവയ്ക്കായി വേർതിരിക്കപ്പെട്ട ഇസ്രായേലിന്റെ പുരോഹിത ഗോത്രമായ ലേവി ഗോത്രത്തിൽ നിന്നുള്ളവരായിരുന്നു. ലേവി ഗോത്രത്തിലെ അംഗങ്ങൾ ശുദ്ധീകരിക്കപ്പെട്ടവരും യഹോവയ്ക്ക് ഉള്ളവരും ആയിരുന്നു. ദൈവത്താൽ ലഭിച്ച തെരഞ്ഞെടുപ്പിന് അനുയോജ്യമായി പ്രതികരിച്ച സഖറിയായും എലിസബത്തും നമുക്ക് മാതൃകയാണ്. ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കൽപ്പനങ്ങളിലും ന്യായങ്ങളിലും കുറ്റമില്ലാതെ നടക്കുന്നവരും ആയിരുന്നു (ലൂക്കോസ് 1:6). അങ്ങനെയുള്ള മാതാപിതാക്കൾക്കാണ് തങ്ങളുടെ പ്രാർത്ഥനയ്ക്ക് മറുപടിയായി ദൈവീക നിയോഗം പ്രാപിച്ച പുത്രൻ പിറക്കുന്നത്. ദൈവീക മർമ്മങ്ങളറിഞ്ഞുകൊണ്ട് ജീവിച്ചവർ ദൈവീകമായ രക്ഷാപദ്ധതിയിൽ പങ്കുചേരുന്ന കാഴ്ചയാണിവിടെ. നാമും ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട ജാതിയും രാജകീയ പുരോഹിത വർഗ്ഗവും വിശുദ്ധ വംശവും സ്വന്ത ജനവും ആണ് (1 പത്രോസ് 2:9), അതായത് നാമും ദൈവത്തിന്റെ ന്യായങ്ങളിലും അവന്റെ കൽപ്പനകളിലും കുറവുകൂടാതെ നടക്കുവാൻ വിളിക്കപ്പെട്ടവരും ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ പങ്കാളികളുമാണ്.

**2. മനുഷ്യന്റെ ദൃഷ്ടിയിൽ അസാധ്യമായവയെപ്പോലും സാധ്യമാക്കുന്ന ദൈവകൃപ.**

വന്ധ്യയും വൃദ്ധയുമായ ഭാര്യയിൽ നിന്ന് വൃദ്ധനായ ഒരു ഭർത്താവിന് പുത്രൻ ജനിക്കുക – മനുഷ്യ ബുദ്ധിയിൽ ഏതാണ്ട് അസാധ്യമായ സംഗതിയാണത്; മനുഷ്യന്റെ ദൃഷ്ടിയിൽ അസാധ്യമായതുപോലും സാധ്യമാക്കാൻ കഴിവുള്ള വിശ്വസ്തനായ ദൈവത്തെയാണ് ഇവിടെ നാം ദർശിക്കുന്നത്. നിരാശയിൽ ബന്ധിപ്പിക്കപ്പെട്ടിരിക്കുന്ന ജീവിതങ്ങളിൽ പ്രത്യാശ പകരുന്നതിനും, മാനുഷിക ബുദ്ധിയിൽ അപരിഹാര്യം എന്നു വിധിക്കുന്നവയ്ക്കുപോലും പരിഹാരം കണ്ടെത്തുന്നതിനും, ജീവിതത്തെ ആകമാനം ഗ്രസിക്കുന്ന അന്ധകാരത്തിന് അന്ത്യം ഉണ്ടാക്കുന്നതിനും ദൈവത്തിന്റെ ഇടപെടലിലൂടെ സാധിക്കും. നമ്മുടെ ജീവിതങ്ങളിൽ സജീവമായി ഇടപെ

ടുവാൻ സാധിക്കുന്ന ദൈവകൃപ പ്രാപിക്കുന്നതിനായി നമ്മുടെ വിചാരങ്ങളും മനനങ്ങളും, ശ്രവണങ്ങളും മിഴികളും മൊഴികളും, കരണങ്ങളും പ്രതികരണങ്ങളും, നമ്മുടെ കൃതികളും ചേർത്തുവയ്ക്കുവാനും ദൈവിക നീതിയിലും ദൈവത്തിന്റെ സകല കല്പനകളുടെയും ആചരണത്തിലും ബദ്ധരാകുവാനും നമുക്ക് അത്യന്തം ശ്രദ്ധിക്കാം.

**3. തനിക്ക് ലഭിക്കുന്ന പുത്രന്റെ മഹത്വത്തെക്കുറിച്ച് ഉള്ള പ്രവചനം കേൾക്കുവാൻ ഭാഗ്യമുണ്ടായ പിതാവ്.**

ദൈവകൽപ്പന അനുസരിച്ചവരും ദൈവത്തെ ആരാധിച്ച് ദൈവസന്നിധിയിൽ ഹൃദയം പകർന്നവരുമായ മാതാപിതാക്കളുടെ പ്രാർത്ഥനയ്ക്ക് ഉത്തരമായി ലഭിച്ച പുത്രന്റെ സവിശേഷതകളെ കുറിച്ച് ദൂതൻ സാക്ഷ്യം നൽകുന്നു: 'മാതാപിതാക്കൾക്കും മറ്റ് അനേകർക്കും അവന്റെ ജനനം സന്തോഷത്തിന് കാരണമാണ്; സുപ്രധാനമായ നിരവധി ദൗത്യങ്ങൾ നിർവഹിക്കുവാൻ അയയ്ക്കപ്പെട്ടവൻ ആണ് അവൻ; വ്യക്തിജീവിതത്തിന്റെ സംശുദ്ധിയും നിഷ്ഠയും പാലിക്കുന്നവനാണ് ; അമ്മയുടെ ഗർഭത്തിൽ വച്ച് തന്നെ പരിശുദ്ധാത്മാവ് കൊണ്ട് നിറയുന്നവൻ, ദൈവസന്നിധിയിൽ വലിയവൻ, വീഞ്ഞും മദ്യവും കുടിക്കാത്തവൻ, മാതാപിതാക്കളുടെ ഹൃദയങ്ങളെ മക്കളിലേക്കും വഴങ്ങാത്തവരെ നീതിമാന്മാരുടെ ബോധത്തിലേക്കും തിരിച്ചുകൊണ്ട് ഒരുക്കമുള്ള ഒരു ജനത്തെ ഒരുക്കുവാൻ അവനു മുമ്പായി ഏലിയാവിന്റെ ആത്മാവോടും ശക്തിയോടും കൂടെ നടക്കുന്നവൻ' – ഈ വലിയ നിയോഗം സ്വന്ത പുത്രനിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്നു എന്ന പ്രവചനം കേൾക്കുവാൻ ഭാഗ്യം ലഭിച്ച പിതാവായിരുന്നു സഖറിയാവ്. നിഷ്ഠയുള്ള ജീവിതം കൊണ്ടും ക്രമമായ ദൈവസംസർഗം കൊണ്ടും ദൈവവുമായും മനുഷ്യനുമായും സ്വന്തം ജീവിതവുമായും ഉത്തമബന്ധം പുലർത്തുവാൻ കഴിയുന്ന മക്കളാണ് മാതാപിതാക്കളുടെയും ജീവിതത്തെ പ്രകാശമാനമാക്കുന്നത്. സൽസ്വഭാവികളും സന്മാർഗികളുമായ തലമുറകൾ ഭക്തരായ മാതാപിതാക്കൾക്ക് ദൈവം നൽകുന്ന ദാനമാണ്

**4. ഭക്തിജീവിതം വിശ്വാസത്തിന്റെ പൂർണതയിലേക്ക് നയിക്കുന്നതാവണം.**

സഖറിയാവ് യഹോവാ ഭക്തനായിരുന്നു എങ്കിലും സാമാന്യയുക്തിക്ക് നിരക്കാത്ത ഒന്ന് സ്വന്തം ജീവിതത്തിൽ സംഭവിക്കും എന്ന് മാലാഖ അറിയിച്ചപ്പോൾ സംശയാലുവാകുന്നു. അബ്രഹാമിന് പുത്രനായ ഇസഹാക്ക് ജനിക്കുന്നതിനെ കുറിച്ച് അറിയിപ്പ് ലഭിക്കുന്ന സംഭവം ഉല്പത്തി 17:15 – 22 ൽ രേഖപ്പെടുത്തിയിരിക്കുന്നു. യഹോവ അവനെ ബഹുജാതികൾക്ക് പിതാവാക്കി.

യഹോവ അരുളിച്ചെയ്തത് നിവൃത്തിയാകും എന്ന് അബ്രഹാം ആശയ്ക്കു വിരോധമായി ആശയോടെ വിശ്വസിച്ചു, വിശ്വാസത്താൽ ശക്തിപ്പെട്ടു, ദൈവത്തിന് മഹത്വം കൊടുത്തു, വാഗ്ദത്തം ചെയ്തവൻ വിശ്വസിപ്പാൻ ശക്തൻ എന്ന് പൂർണ്ണമായും ഉറച്ചു, കൃപാദാനം എന്നു വരേണ്ടതിന് വിശ്വാസത്താൽ അവകാശികളായി തീർന്നു (റോമർ. 4:13 25 ). വിശ്വാസ ജീവിതത്തിനായുള്ള വിളിയോട് ഏറ്റവും ഉചിതമായി പ്രതികരിക്കുവാനും ദൈവപ്രവൃത്തിക്കായി നമ്മെത്തന്നെ സമ്പൂർണ്ണമായി സമർപ്പിക്കുവാനും നമുക്ക് ഇടയാകട്ടെ

**5. നമ്മുടെ കർത്താവിന്റെ രക്ഷാ ചരിത്രത്തിലെ പുതുയുഗത്തിന് നാന്ദി കുറിച്ച സംഭവം.**

സ്വർഗ്ഗത്തിൽ അതിവിശുദ്ധ സ്ഥലത്ത് അധിവസിക്കുന്നവൻ ഭൂമിയിലേക്ക് വരുന്നു എന്ന് വിളംബരം ചെയ്യപ്പെടുന്നത് യഹോവയുടെ ഭൂമിയിലുള്ള അതിവിശുദ്ധ സ്ഥലത്താണ്. ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ സന്ദേശം അനാവരണം ചെയ്യപ്പെടുകയാണിവിടെ. യേശു തമ്പുരാന്റെ മനുഷ്യാവതാരത്തിന്റെയും അനുബന്ധ പ്രവർത്തനങ്ങളുടെയും സദ്വാർത്തയുടെ പ്രാരംഭമാണ് ഇവിടെ സംവേദിക്കപ്പെടുന്നത്. 'യഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനു മുൻപ് ഞാൻ നിങ്ങൾക്ക് ഏലിയാ പ്രവാചകനെ അയയ്ക്കും, അവൻ അപ്പന്മാരുടെ ഹൃദയം മക്കളോടും മക്കളുടെ ഹൃദയം അമ്മയപ്പന്മാരോടും നിരപ്പിക്കും' '(മലാഖി 4: 5,6) എന്ന പ്രവചനത്തിന്റെ നിവൃത്തി കൂടിയാണ് ഇത്. യോഹന്നാൻ എന്ന വാക്കിന്റെ അർത്ഥം യഹോവ കനിവ്/ പ്രീതി കാണിച്ചു (Yahweh has shown favour) എന്നതാണ്. ജനത്തോടുള്ള ദൈവകരുണ വെളിപ്പെടുത്തുന്ന സുവിശേഷമാണ് കർത്താവിന്റെ മനുഷ്യാവതാരം. കർത്താവിന് വഴിയൊരുക്കുന്നവന്റെ ജനനവൃത്താന്തം വിളംബരം ചെയ്യുന്ന സംഭവവും അതുകൊണ്ടുതന്നെ നമ്മുടെ കർത്താവിന്റെ രക്ഷാചരിത്രത്തിൽ അത്യന്തം പ്രധാനമാണ്, കാരണം സൃഷ്ടിയെ മുഴുവനും വീണ്ടെടുക്കുന്നതിനായുള്ള ദൈവത്തിന്റെ രക്ഷാപദ്ധതി – നീതിസൂര്യനായ കർത്താവിന്റെ ഉദയം – വിളംബരം ചെയ്യുവാനുള്ള പെരുമീൻ നക്ഷത്രത്തിന്റെ പിറവിയുടെ പ്രാരംഭമായിരുന്നു അത്.




വർഷത്തിൽ രണ്ട് പ്രാവശ്യം ആചരിക്കുന്ന ഏക പെരുന്നാളാണ് ശുദ്ധിമതിയായ ദൈവമാതാവിനോടുള്ള വചനിപ്പ് പെരുന്നാൾ. സമാനതകളില്ലാത്ത സന്ദേശം, സമാനതകളില്ലാത്ത സംവേദനം, സമാനതകളില്ലാത്ത രക്ഷാകരപ്രവർത്തനം–വിശേഷണങ്ങളുടെ ശൃംഖലയ്ക്ക് നീളമേറെയാണ്. വിനീതയായ ബാലിക ദൈവത്താൽ തെരഞ്ഞെടുക്കപ്പെടുകയും അവളുടെ വിശ്വാസവും സമർപ്പണവും മൂലം 'ദൈവമാതാവ്' എന്ന വലിയ പദവിയിലേക്ക് അവൾ വിളിച്ചടുപ്പിക്കപ്പെടുകയും ചെയ്തതിന്റെ അനുസ്മരണമാണീപ്പെരുന്നാൾ. 'ഭയപ്പെടേണ്ടാ' എന്ന സന്ദേശവും 'ദൈവകൃപ ലഭിച്ചു' എന്ന അരുളപ്പാടും, 'കർത്താവ് നിന്നോടുകൂടെ' എന്ന ബോധ്യപ്പെടുത്തലും മാലാഖയുടെ ദൂതിൽ ഒരുമിക്കുന്നു.

**1. പ്രവചനങ്ങളുടെ പൂർത്തീകരണമായവന്റെ മനുഷ്യാവതാര വിളംബരം.**

'സകലർക്കും ദൈവത്തെ വെളിപ്പെടുത്തുവാൻ' തീയിൽ ചുള്ളി കത്തുന്നത് പോലെയും തീകൊണ്ട് വെള്ളം തിളയ്ക്കുന്നതുപോലെയും, മലകൾ നിന്റെ മുമ്പിൽ ഉരുകിപ്പോകത്തക്കവണ്ണം നീ ആകാശം കീറി ഇറങ്ങി വന്നെങ്കിൽ കൊള്ളായിരുന്നു' (യെശയ്യാ 64: 1-2) എന്ന് പ്രാർത്ഥിച്ചവരുടെ പക്കലേക്ക് പ്രവചന നിവൃത്തിയായി സകല ജാതികളുടെയും മനോഹര വസ്തു

വായ 'മശിഹ' 'യേശു എന്ന രക്ഷകൻ,' മനുഷ്യാവതാരം ചെയ്യുന്നത് പ്രഖ്യാപിക്കപ്പെട്ട ദിനം. 'സീയോൻ പുത്രിയേ ഘോഷിച്ചുല്ലസിച്ച് സന്തോഷിക്ക, ഇതാ ഞാൻ വരുന്നു, ഞാൻ നിന്റെ മധ്യേവസിക്കും' എന്ന വാഗ്ദത്തം (സഖ. 2:10) യഹോവ നിറവേറ്റിയതിന്റെ പ്രഖ്യാപനം. അവളിൽ ഉത്പാദിതമായത് 'ദൈവഹിതത്താലും പരിശുദ്ധാത്മാവിനാലും' ആയിരുന്നു. പഴയനിയമപ്രവചനവും പുതിയ നിയമത്തിന്റെ പൊരുളും സർവ്വ പ്രപഞ്ചത്തിന്റെയും വീണ്ടെടുപ്പുകാരനും ആയവന്റെ മനുഷ്യാവതാര വിളംബരത്തിന്റെ മഹത്വം എത്രയേറെ വിസ്മയനീയമാണ് !

'നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും, അവന് യേശു എന്ന് പേർ വിളിക്കേണം, അവൻ വലിയവൻ ആകും, 'അത്യുന്നതന്റെ പുത്രൻ' എന്ന് വിളിക്കപ്പെടും, ദാവീദിന്റെ സിംഹാസനത്തിൽ അവൻ എന്നേക്കും രാജാവായിരിക്കും' എന്ന ഗബ്രിയേലിന്റെ സന്ദേശം സദാകാലത്തേക്കും രാജാവായിരിക്കുന്നവന്റെ മനുഷ്യാവതാര വിളംബരം മാത്രമല്ല സകലരുടെയും സകലത്തിന്റെയും രക്ഷയ്ക്കും വീണ്ടെടുപ്പിനും കാരണമായവനും ശാലേം രാജാവായ മൽക്കീസദേക്കിന്റെ ക്രമപ്രകാരം (എബ്രാ.7:3) എന്നേക്കും മഹാപുരോഹിതൻ ആയവന്റെ രക്ഷാകര പ്രവർത്തനത്തിന്റെ പ്രഘോഷണം കൂടെയാണ്.

### 2. ദൈവകൃപയിൽ നിറഞ്ഞവൾക്ക് ലഭിച്ച ദിവ്യ സന്ദേശം.

സ്വന്ത വിവേകത്തിലും പ്രാപ്തിയിലും ഊന്നുന്നവർ, അധികാരം ഉറപ്പിക്കുവാൻ പോകുന്നവർ, ഭക്തിയിൽ കാപട്യം കലർത്തുന്നവർ, അത്യാഗ്രഹം നിറഞ്ഞവർ – ഇവരുടെയെല്ലാം ലോകത്ത് ജീവിച്ച ഒരു ബാലിക, ദൈവത്തിന്റെ സ്വന്തം ജനം എന്ന് അഹങ്കരിച്ചവരുടെ മധ്യേ താമസിച്ചിരുന്ന വിനീതയായ നേർച്ചപ്പുത്രി, അവൾക്കാണ് ദൈവീക സന്ദേശം ലഭിക്കുന്നത്. പ്രശസ്തിക്കായും പ്രഭുത്വത്തിനായും മഹത്വത്തിനായും ബദ്ധപ്പെട്ടോടുന്നവരുടെ കാലഘട്ടത്തിൽ അവളുടെ ജീവിതം അവിസ്മരണീയ മാതൃകയാണ്. 'ഇതാ ഞാൻ കർത്താവിന്റെ ദാസി' എന്ന് പറയുവാൻ സ്വജീവിതം തന്നെയാണ് അവളെ സജ്ജയാക്കിയത്. പ്രാർത്ഥിക്കുന്നവൾക്ക് ലഭിച്ച കൃപ, കാപട്യം ഇല്ലാത്തവൾക്ക് ലഭിച്ച കൃപ, വിനീതയായവൾക്ക് ലഭിച്ച കൃപ – ഈ കൃപയുടെ നിറവാണ് അവൾക്ക് ലഭിച്ച തെരഞ്ഞെടുപ്പിന് ആധാരം. മറിയമിന് നൽകപ്പെട്ട ദിവ്യസന്ദേശം മുഴുവൻ മനുഷ്യരാശിക്കും ലഭിച്ച ദൈവസ്നേഹത്തിന്റെ പ്രകാശനം കൂടെയാണ് : 'കാണ്മീൻ നാം ദൈവമക്കൾ എന്ന് വിളിക്കപ്പെടുവാൻ പിതാവ് നമുക്ക് എത്ര വലിയ സ്നേഹം നൽകിയിരിക്കുന്നു'. (1 യോഹ. 3:1). വിശ്വാസികളും വാഗ്ദത്തത്തിന്റെ അവകാശികളുമായി അബ്രഹാമിന്റെ സന്തതികളായ നാമോരോരുത്തർക്കും 'തന്റെ ആലോചന മാറാത്തത്' (എബ്രാ. 6:17) എന്ന് ദൈവം തമ്പുരാൻ കാട്ടിത്തരുന്ന അവസരം കൂടിയാണിത്

### 3. മറിയം ; വിശ്വാസത്തിന്റെയും സമർപ്പണത്തിന്റെയും അനുസരണത്തിന്റെയും തികവുറ്റ മാതൃക.

ദൈവവിശ്വാസത്തിന്റെ ശ്രേഷ്ഠ മാതൃക കാട്ടിത്തന്നവളാണ് പരിശുദ്ധ ദൈവമാതാവ്. 'മാലാഖാ മുമ്പൻ ഗബ്രിയേൽ' അവളുടെ അടുത്തേക്ക് അയയ്ക്കപ്പെട്ടതും, ദൈവകൃപയാൽ അവൾ നിറഞ്ഞതും, ദൈവീക തെരഞ്ഞെടുപ്പിന് ഇടയായതും അവളുടെ വിശ്വാസം നിമിത്തവും സമർപ്പണം നിമിത്തവും ആയിരുന്നു. 'യഹോവ നിന്നോട് കൽപ്പിക്കുന്ന ചട്ടങ്ങളും വിധികളും പൂർണമനസ്സോടും പൂർണ ഹൃദയത്തോടും കൂടെ പ്രമാണിച്ച് നടക്കണം (ആവ.26:16). ദൈവ കൽപ്പനയും ദൈവിക നിയോഗവും ശിരസാ വഹിച്ചവളുടെ മറുപടി 'ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്ക് പോലെ എനിക്ക് ഭവിക്കട്ടെ' എന്നതായിരുന്നു. ദൈവിക പദ്ധതിക്ക് സ്വയം വിധേയപ്പെടേണ്ട കർതൃദാസി എന്ന ബോധ്യത്തിൽ എത്താൻ മറിയമിലുണ്ടായിരുന്ന സമർപ്പണം നമുക്കും മാതൃകയാണ്. ലോകാപവാദത്തെ കുറിച്ചുള്ള ഭയമോ ഭാവിജീവിതത്തിൽ ഉണ്ടാകുവാനിടയുള്ള പ്രതിസന്ധികളോ ഒന്നും അവളെ തന്റെ സമർപ്പണത്തിൽ നിന്ന് പിന്തിരിപ്പിച്ചില്ല. അവൾ 'സകല ലോകത്തിന്റെയും സ്രഷ്ടാവിന്റെ മാതാവും, സർവ്വ നന്മകളുടെയും ഇരിപ്പിടവും, സകല മനുഷ്യരുടെയും സങ്കേത തുറമുഖവും, പ്രായാതീതന്റെ മാതാവും, ജീവന്റെ അരുവിയും, തന്റെ പരിമളവാസന നാനാഭാഗത്തേക്കും വീശി തന്റെ അഴകാൽ എല്ലാ ഗോത്രങ്ങളെയും ആകർഷിച്ച മനോഹരവും സുഗന്ധമുള്ളതുമായ ശൂശാന പുഷ്പവു'മായി തീർന്നു.

### 5. 'ഭയപ്പെടേണ്ടാ, ദൈവം കൂടെയുണ്ട്' എന്നത് എന്നും പ്രസക്തമായ സന്ദേശം

സമസ്ത മേഖലകളെയും ബാധിക്കുന്ന അസ്വസ്ഥതകളും ആശങ്കകളും അനവധി ജീവിതങ്ങളിൽ ഭയസംഭ്രമങ്ങൾക്ക് കാരണമാകുന്ന കാലമാണിത്. മനുഷ്യരുടെ സകല ബുദ്ധിയെയും ജ്ഞാനത്തെയും കവിയുന്നതായ ദൈവിക പരിജ്ഞാനവും ദൈവത്തിന്റെ സാന്നിദ്ധ്യവും നമ്മോടു കൂടെയുണ്ട് എന്ന സന്ദേശം ഭയത്തിൽ നിന്നും നിഗളത്തിൽ നിന്നും, ഏകാന്തത ഉൾപ്പെടെയുള്ള അരക്ഷിതാവസ്ഥകളിൽ നിന്നും നമ്മെ വിടുവിക്കുവാൻ പര്യാപ്തമായ ജീവനും ശക്തിയുമുള്ള ദൈവവചനം തന്നെയാണ്.

### 5. വചനിപ്പ് പെരുന്നാൾ ദൈവസ്തുതിക്കുള്ള അവസരം.

സ്വർഗീയ മാലാഖമാരോടുകൂടെ കർത്താവിനെ സ്തുതിക്കുവാനും ദൈവമാതാവിനോടും ശുദ്ധിമാന്മാരോടും ഒരുമിച്ച് അവന്റെ മനുഷ്യാവതാരത്തിന്റെ വിസ്മയം ഗ്രഹിച്ചുകൊണ്ട് അവനെ പുകഴ്ത്തുവാനും ശുദ്ധിമതിയായ ദൈവമാതാവിന്റെ പ്രാർത്ഥനകൾ മൂലം പാപമോചനത്തിന് അർഹരാകുവാനുമുള്ള അവസരം കൂടിയാണ് വചനിപ്പു പെരുന്നാൾ. വിശുദ്ധിയിൽ തികവുള്ളവരും, ദൈവാശ്രയവും സമർപ്പണവുമുള്ളവരും ആയിരിക്കുവാനും, കൂടെയുള്ളവനായ ദൈവത്തെ കൂടുതൽ അനുഭവിച്ചറിയുവാനും ദൈവം നമ്മെ സഹായിക്കട്ടെ.




'സീയോൻ പർവ്വതം സന്തോഷിക്കുവാനും, യൂദാപുത്രികൾ ഉല്ലസിക്കുവാനും' കാരണമായ ആ യാത്രയും അനുബന്ധ സംഭവങ്ങളുമാണ് സദാർത്താ കാലത്ത് അടുത്തതായി നാം ധ്യാനിക്കുന്നത്. ദാവീദിന്റെ പ്രവചനം

നിറവേറ്റിയ യാത്രിക പരിശുദ്ധ കന്യകമറിയം, യാത്രാലക്ഷ്യം ചാർച്ചക്കാരി ഏലിസബേത്തുമായുള്ള കൂടിക്കാഴ്ച.

കർത്താവ് തങ്ങളുടെ ജീവിതത്തിൽ പ്രവർത്തിച്ച വിസ്മയകരമായ സംഗതികൾ അനുഭവിച്ചവരാണ് ഇവരുവരും ഒരുവൾ വൃദ്ധ, മറ്റവൾ ബാലിക; ഒരുവൾ 'നീതി സൂര്യന്റെ മുന്നോടി'യെ ഉദരത്തിൽ വഹിക്കുന്നു, മറ്റവൾ നീതിസൂര്യനെത്തന്നെ ഉദരത്തിൽ പേറുകയും 'ദൈവമാതാവ്' എന്ന നാമത്തിന് യോഗ്യയായി തീരുകയും ചെയ്തിരിക്കുന്നു.

**1. ഊഷ്മളബന്ധങ്ങളുടെ ആദ്ധ്യാത്മിക തലം.**

സ്വന്ത ചാർച്ചക്കാരിയായ ഏലിസബേത്തിന് ദൈവം നൽകിയ കൃപയെക്കുറിച്ച് അറിഞ്ഞ കന്യകമറിയം മലനാട്ടിൽ ഒരു യഹൂദ്യ പട്ടണത്തിൽ ബദ്ധപ്പെട്ടു ചെന്ന് സഖര്യാവിന്റെ വീട്ടിലെത്തി ഏലിസബേത്തിനെ വന്ദിക്കുന്നു. അദ്ധ്യാത്മികമാനങ്ങൾ അനവധിയുള്ള ഒരു കൂടിച്ചേരലാണ് ഇവിടെ നടക്കുന്നത്. ഇരുവരും ദൈവീക പദ്ധതിക്ക് ഭാഗ്യമായവർ; അവരിൽ ഉൽപാദിതരായവർ ദൈവത്തിന്റെ പദ്ധതിയിൽ നിർണായക സ്ഥാനം വഹിക്കുന്നവർ. ഇരുവരുടെയും കൂടിച്ചേരൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനവേദി കൂടെയാകുന്ന കാഴ്ച കാണാം. അവരുടെ അഭിവാദ്യവും സംഭാഷണവുമെല്ലാം ഇത് വ്യക്തമാക്കുന്നു. മനുഷ്യബന്ധങ്ങൾ ദൈവകൃപയാൽ ഊഷ്മളതയോടെ നിലനിർത്തുവാൻ, ലോകം ഒരു ഗ്രാമമായി ചുരുങ്ങുമ്പോഴും അനാഥത്വത്തിന്റെയും ഏകാന്തതയുടെയും തുരുത്തുകളായി മാറുന്ന ജീവിതങ്ങളിൽ സ്നേഹത്തിന്റെയും, കരുതലിന്റെയും, പരിഗണനയുടെയും, സമാശ്വാസത്തിന്റെയും, പ്രോത്സാഹനത്തിന്റേയും



പ്രഭവിതറുവാൻ, നമുക്കും കഴിയണം. കാരണം നാമും ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവരും ദൈവജനവും ആണ് (1 പത്രോസ് 2: 9-10)

**2. വഴിയായവന്റെയും വഴിയൊരുക്കിയവന്റെയും കണ്ടുമുട്ടൽ**

യേശുവും അവന് വഴിയൊരുക്കിയവനും തമ്മിലുള്ള ആദ്യത്തെ കണ്ടുമുട്ടലായിരുന്നു ഇത്. തന്റെ രക്ഷകനെ തിരിച്ചറിഞ്ഞ യുഹാന്നോൻ അതിസന്തോഷത്താൽ നിറഞ്ഞ് മാതാവിന്റെ ഉദരത്തിൽ കുതിച്ചുതുള്ളി-ഉദരത്തിൽ വച്ചുതന്നെ കർത്താവിനെ കുറിച്ച് യോഹന്നാൻ നൽകിയ സാക്ഷ്യം. സാക്ഷ്യപ്പെടുത്തൽ സ്വന്ത മാതാവിനോട് ആയിരുന്നു. ഈ സാക്ഷ്യവും പരിശുദ്ധാത്മ പ്രേരണയുമാണ് മറിയമിനെ 'എന്റെ കർത്താവിന്റെ അമ്മ' എന്ന് വിളിക്കുവാൻ ഏലിസബേത്തിന്റെ നാവിന് ബലം നൽകിയത്. യെശയ്യാവ് ആറാം അധ്യായത്തിൽ വിവരിച്ചിരിക്കുന്ന ദർശനം 'ഉയർന്നും പൊങ്ങിയുമുള്ള സിംഹാസനത്തിൽ ഇരിക്കുന്ന' യഹോവയെ വിവരിക്കുന്നു എങ്കിൽ ഇവിടെ വിനീതയായി ദൈവഹിതത്തിന് സ്വയം സമർപ്പിച്ച് 'രണ്ടാമത്തെ സ്വർഗ്ഗമായവളുടെ' ഉദരത്തിൽ വസിക്കുന്ന രക്ഷകനെയാണ് യോഹന്നാൻ ദർശിക്കുന്നത്. കർത്താവിന് വഴിയൊരുക്കുവാൻ അയയ്ക്കപ്പെട്ടവനും കർത്താവിനു വേണ്ടി പോകുവാൻ വിളിക്കപ്പെട്ടവനുമാണ് ഇവിടെ അവനോടുള്ള ആത്മീക ബന്ധം കൊണ്ട് ഉദരത്തിൽ തുള്ളിയത്.

**3. വിശുദ്ധകളുടെ സമാഗമം ദൈവസ്തുതിക്കുള്ള സന്ദർഭം**

ഭക്തരും വിശുദ്ധരുമായ രണ്ട് മഹതികളുടെ സമാഗമം കേവലം കുശലാന്വേഷണങ്ങളിൽ ഒതുങ്ങുന്നില്ല. കർത്താവിന്റെ മനുഷ്യാവതാരമർമ്മം അവർ ധ്യാനിക്കുന്നു; ദൈവം തങ്ങളിലൂടെ ചെയ്ത അത്ഭുത സംഗതികൾ വർണ്ണിക്കുന്നു; ഒരുമിച്ച് ദൈവത്തെ മഹത്വപ്പെടുത്തുന്നു. സ്വീകരണ സൽക്കാരങ്ങൾക്കപ്പുറം കർത്താവിന്റെ കാൽക്കലിരുന്ന് വചനം കേട്ട മറിയ (മാർത്തയുടെ സഹോദരി) ചെയ്തതുപോലെ 'നല്ല അംശം തിരഞ്ഞെടുത്തവർ' (ലൂക്കോസ് 10: 41) ആയിരുന്നു അവർ ഇരുവരും. അതുകൊണ്ടുതന്നെയാണ് രണ്ടുപേരും നന്ദിപൂർവ്വം ദൈവത്തെ സ്തുതിച്ചത്. കർത്താവ് ചെയ്ത വൻ കാര്യങ്ങളെ ഓർത്ത് അവർ ദൈവത്തിന് സ്തോത്രം പാടുന്നു. 'ദൈവത്തിന്റെ ജനം, ദൈവാത്മാവ് വസിക്കുന്ന മന്ദിരം, ക്രിസ്തുയേശുവിനോട് ചേരുവാൻ സ്നാനമേറ്റ് ക്രിസ്തുവിനെ ധരിച്ചിട്ടുള്ളവർ, ദൈവകരുണ ലഭിച്ചവർ' - ഇപ്രകാരമെല്ലാമുള്ള നിയോഗം ലഭിച്ചിരിക്കുന്ന നമ്മുടെ കൂടിച്ചേരലുകളും ദൈവ സ്തുതിക്കുള്ള അവസരങ്ങളായി മാറണം.

**4. ശുദ്ധിമതിയായ ദൈവ മാതാവിനെ കുറിച്ച് പരിശുദ്ധ റൂഹായാലുള്ള എലിസബേത്തിന്റെ സാക്ഷ്യം**

'കർത്താവിന്റെ മാതാവ്, സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവൾ, അനുഗ്രഹിക്കപ്പെട്ട ഗർഭഫലം പേറുന്നവൾ, കർത്താവ് തന്നോട് അരുളി ചെയ്തതിന് നിവൃത്തി ഉണ്ടാകും എന്ന് വിശ്വസിച്ചവൾ, ഭാഗ്യവതി' എന്നീ വിശേഷണങ്ങളെല്ലാം ദൈവത്തിന്റെ

പരിശുദ്ധാത്മാവിനാൽ പരിശുദ്ധ ദൈവമാതാവിന് ലഭിച്ചവയാണെന്ന് തിരുവെഴുത്ത് സാക്ഷിക്കുന്നു (ലൂക്കോസ് 1: 41 – 45).

### 5. മറിയമിന്റെ പാട്ട് (Magnificat)

ലൂക്കോസ് 1:46–55 വാക്യങ്ങളിലാണ് കന്യകമറിയമിന്റെ ദൈവസ്തുതി (മറിയമിന്റെ പാട്ട്) രേഖപ്പെടുത്തിയിരിക്കുന്നത്. ലൂക്കോസ് 1: 46–50 വാക്യങ്ങൾ കർത്താവിനോടുള്ള അവളുടെ ബന്ധത്തിന്റെ ആഴം വെളിപ്പെടുത്തുന്നു . അവളുടെ അന്തരംഗം കർത്താവിനെ മഹത്വപ്പെടുത്തുകയും അവളുടെ ആത്മാവ് അവളുടെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിക്കുകയും ചെയ്യുന്നു, കാരണം, ശക്തനും പരിശുദ്ധനും ആയവൻ അവൾക്ക് വലിയവ ചെയ്തിരിക്കുന്നു അവൻ സ്വദാസിയുടെ താഴ്ച കടാക്ഷിച്ചവനും, അവനെ ഭയപ്പെടുന്നവർക്ക് തലമുറ തലമുറയോളം കരുണ ചെയ്യുന്നവനും ആകുന്നു. ദൈവത്തിൽ ഉല്ലസിക്കുന്ന ഹൃദയമുള്ളവളായ മറിയം ദൈവം നിർവഹിച്ചിട്ടുള്ള വിസ്മയ കർമ്മങ്ങളെക്കുറിച്ച് ബോധ്യമുള്ളവളും കർത്താവിന്റെ കൽപ്പനകളിൽ നിന്ന് തെല്ലും വ്യതിചലിക്കാത്തവളുമാണ്.

കർത്താവ് മനുഷ്യവർഗ്ഗത്തോട് ഇടപെടുന്ന വിധത്തെക്കുറിച്ച് വിവരിക്കുന്ന ഭാഗമാണ് പാട്ടിന്റെ രണ്ടാം ഭാഗം (ലൂക്കോസ് 1: 51 –55). ഹൃദയവിചാരത്തിൽ അഹങ്കരിക്കുന്നവരെ ചിതറിക്കുകയും, പ്രമുഖന്മാരെ സിംഹാസനങ്ങളിൽ നിന്ന് ഇറക്കി താണവരെ ഉയർത്തുകയും, വിശന്നവരെ നന്മകളാൽ നിറയ്ക്കുകയും, സമ്പന്നന്മാരെ വ്യർത്ഥമായി അയയ്ക്കുകയും, പിതാക്കന്മാരോടുള്ള അറിയിപ്പിൻ പ്രകാരം ഇസ്രായേലിനെ തുണയ്ക്കുകയും ചെയ്ത ദൈവമാണവൻ. നൊമ്പരപ്പെടുന്നവരും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ സകലർക്കും വേണ്ടി വ്യവഹരിക്കുന്ന കർത്താവിനെയാണ് വിശുദ്ധ കന്യകമറിയം വരച്ചുകാട്ടുന്നത്

വിശ്വാസികൾക്ക് പകർന്നുതരുന്ന വിലയേറിയ അനേക പാഠങ്ങൾ ഇവിടെ കാണാം. സുഹൃത്തുക്കൾ, സഹോദരങ്ങൾ, തൊഴിൽ മേഖലയിലുള്ളവർ, ആരാധനയുടെയും സഭാ ജീവിതത്തിന്റെയും പരിസരങ്ങളിൽ നിന്നുള്ളവർ – ഇവരൊക്കെയുമായുള്ള സമ്മേളനങ്ങൾ ദൈവ സ്തുതിക്കുള്ള അവസരമായി മാറുന്നുണ്ടോ? ഒന്നു നിൽക്കാനോ, തിരിഞ്ഞൊന്നു നോക്കുവാനോ, പതിതന്റെയും പാർശ്വവൽക്കരിക്കപ്പെട്ടവന്റെയും മാത്രമല്ല സ്വന്തം പ്രിയപ്പെട്ടവരുടെ പോലും നൊമ്പരങ്ങൾ തിരിച്ചറിയുവാനോ സമയമില്ലാത്തവരുടെ ലോകത്താണു നാം ജീവിക്കുന്നത്. ഇവിടെ നിശ്ചയമായും പാലിക്കേണ്ട നന്മയുടെയും, പരസ്പര സ്നേഹത്തിന്റെയും, കരുതലിന്റെയും, ദൈവാശ്രയത്തിന്റെയും പാഠങ്ങളും നമ്മുടെ രക്ഷകനെക്കുറിച്ചുള്ള തിരിച്ചറിവും നമ്മിൽ വർദ്ധിച്ചു വരുവാൻ ദൈവം കൃപ ചെയ്യട്ടെ. ○

---

**മനസ്സാക്ഷിയുടെ വിളക്കുതണ്ട്**
(കവിതാ സമാഹാരം )

മനുഷ്യസ്നേഹം നിറഞ്ഞു നിൽക്കുന്ന ഒതുക്കമുള്ള കവിതകൾ എന്ന് ഇതിന്റെ പിൻകവറിൽ നിരീക്ഷിക്കുന്ന പോലെ ഈ കവിതകൾ അനുഭൂതി നിറയ്ക്കുന്നു ഈ സൗമ്യവിചാരങ്ങൾ കെട്ട കാലത്തെ വിളക്കുകളാണ്. മാതൃഭൂമി ബുക്ക്സിന്റെ ഗ്രാസ് റൂട്ടാണ് പുസ്തക പ്രസാധകർ.

പ്രസാധകർ : മാതൃഭൂമി ബുക്ക്സ്, വില : 72

---

## ഓർത്തഡോക്സ് വൈദിക സെമിനാരി അഡ്മിഷൻ

**കോട്ടയം:** ഓർത്തഡോക്സ് വൈദിക സെമിനാരി അടുത്ത ബാച്ചിലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അംഗീകൃത സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം. പൂരിപ്പിച്ച ഫോറങ്ങൾ **2024 ജനുവരി 05** ന് മുമ്പായി സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ് അപേക്ഷാഫോമിന് 500/– രൂപ MO/DDസഹിതം, **പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പോസ്റ്റ് ബോക്സ് 98, കോട്ടയം–686 001, കേരള, ഇന്ത്യ** എന്ന വിലാസത്തിൽ ബന്ധപ്പെടുക. സെമിനാരി വെബ്സൈറ്റിൽ നിന്നും അപേക്ഷാഫോം ഡൗൺലോഡ് ചെയ്യാവുന്നതാണ്. **Website : www.ots.edu.in.**

18–10–23
കോട്ടയം

പ്രിൻസിപ്പാൾ

---

## APPLICATIONS INVITED FOR NEW BATCH AT STOTS NAGPUR

The St. Thomas Orthodox Theological Seminary, Nagpur, invites applications for the new batch of students (2024-28). The minimum secular qualification required is graduation in any subject from a recognized university. Male and female members of the Malankara Orthodox Church, whom are supposed to serve in the outside Kerala context may apply. Application form may be downloaded from the seminary website. The duly filled Application forms and all the supporting documents mentioned in the form should be received by email or by post on or before January 5th, 2024.

The scanned application and documents (mentioned in the application form) have to be sent (preferably as a single pdf file) to the emails:
principalofstots@gmail.com & stotspro@gmail.com
Duly filled-in applications should also be sent by post to:

**The Principal**
**St. Thomas Orthodox Theological Seminary,**
**Ubali Road, Brahmani PO**
**Kalmeshwar, Nagpur 441 501**
**Maharashtra.**

# കരിസ്മാറ്റിക്: അർത്ഥതലങ്ങൾ

ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ എപ്പിസ്ക്കോപ്പ

കരിസ്മാറ്റാ എന്ന ഗ്രീക്ക് പദം പുതിയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്നത് വരങ്ങൾ അഥവാ കൃപയുടെ ദാനങ്ങൾ എന്ന അർത്ഥത്തിലാണ്. കൃപാവരങ്ങളിൽ വ്യത്യാസമുണ്ട് (1 കൊരി. 12:4). കൃപയ്ക്കൊത്തവണ്ണം വെവ്വേറെ വരം ഉള്ളതുകൊണ്ട് (റോമ. 12:6). കരിസ്മാറ്റിക് എന്നാൽ വരങ്ങളെ സംബന്ധിച്ചത് എന്നർത്ഥം. ക്രിസ്തീയ പശ്ചാത്തലത്തിൽ "പരിശുദ്ധാത്മാവിന്റെ വരങ്ങളെ സംബന്ധിച്ചത്" എന്നാണ് വിവക്ഷ. ഓക്സ്ഫോഡ് നിഘണ്ടുവിൽ കരിസ്മ എന്ന വാക്കിന് "ഭക്തിയേയും ഉത്സാഹത്തേയും പ്രചോദിപ്പിക്കുന്ന ശക്തി" എന്ന് അർത്ഥം നല്കി. ശാരീരികവും വൈകാരികവുമായ ശക്തിപ്രകടനങ്ങളുമായി ബന്ധപ്പെടുത്തിയാണ് ഇന്ന് പൊതുവീക്ഷണം.

നാലുഭാഗങ്ങളിൽ പരിശുദ്ധാത്മവരങ്ങളുടെ പട്ടിക കാണുന്നു. 1 കൊരി. 12 8-10. ജ്ഞാനത്തിന്റെ വചനം പരിജ്ഞാനത്തിന്റെ വചനം, വിശ്വാസ നൽവരം. രോഗശാന്തിയുടെ വരം, വീര്യപ്രവൃത്തികൾ, പ്രവചനനൽവരം, ആത്മാക്കളെ വിവേചിച്ചറിയാനുള്ള നൽവരം, പലവിധ ഭാഷകൾ, ഭാഷകളുടെ വ്യാഖ്യാനം. റോമ. 12:6-8. പ്രവചനം, ശുശ്രൂഷാ നൽവരം, ഉപദേശ നൽവരം, പ്രബോധനം, ദാനശീലം, ഭരണനൽവരം, കാരുണ്യപ്രവർത്തികൾ. എഫേ 4:11, അപ്പോസ്തോലത്വം, പ്രവാചകത്വം, സുവിശേഷം, ഇടയത്വം, ഉപദേഷ്ടാക്കന്മാർ. 1 പത്രോ. 4:11, പ്രഭാഷണം, ശുശ്രൂഷ.

ഇടയന്മാരിൽ, കൂദാശ അനുഷ്ഠാനങ്ങളിൽ, ജീവകാരുണ്യ പ്രവർത്തനങ്ങളിൽ, ദാനശീലം തുടങ്ങിയ കർമ്മങ്ങളിൽ പരിശുദ്ധാത്മാവിന്റെ വരങ്ങൾ ദർശിക്കാം. പലർക്കും പല വരങ്ങളാകാം. മേശമേൽ ശുശ്രൂഷിക്കുന്നതിന് ആത്മാവും ജ്ഞാനവും നിറഞ്ഞ ഏഴുപേരെ എടുത്തു. സഭയുടെ കൂദാശകളും അനുഷ്ഠാനങ്ങളും പരിശുദ്ധാത്മ വരങ്ങളാണ് **സഭ തന്നെ കരിസ്മാറ്റിക് ആണ്. അതിനാൽ ആ പേരിലുള്ള പ്രസ്ഥാനങ്ങൾക്ക് പ്രസക്തിയില്ല.**

പരിശുദ്ധാത്മ വരങ്ങൾ എന്തിനുവേണ്ടിയാണ്? എഫേ. 4:11 13 "ക്രിസ്തുവിന്റെ ശരീരത്തിന്റെ ആത്മീക വർദ്ധനയ്ക്ക് വേണ്ടി". എല്ലാ വരങ്ങളും സഭയുടെ കെട്ടുപണിക്ക് ഉതകണം. കലഹത്തിനും വിഘടനത്തിനും ഉതകുന്നുവെങ്കിൽ അത് അശുദ്ധാത്മാവിന്റേതാണ്. 1 കൊരി. 12:7 "ഓരോരുത്തർക്കും ആത്മാവിന്റെ പ്രകാശനം പൊതുപ്രയോജനത്തിന് നല്കപ്പെടുന്നു". സഭയുടെ കെട്ടുപണിക്കും പൊതുവിന്റെ നന്മയ്ക്കും ഈ വരങ്ങൾ ഉതകണം. രോഗശാന്തി വരം പലവിധ ഭാഷകൾ എന്നീ വരങ്ങളെപ്പറ്റിയാണ് വ്യക്തിപരമായ വികൃത ഉപദേശങ്ങൾ പലരും വച്ചുപുലർത്തുന്നത്.

അത്ഭുതങ്ങളും അടയാളങ്ങളും തേടിപ്പോകുന്നതിനെ യഥാർത്ഥ ക്രിസ്തീയ പാരമ്പര്യം പ്രോത്സാഹിപ്പിക്കുന്നില്ല. "ഇത് ആരോടും പറയരുത്" എന്നാണ് ക്രിസ്തുവിൽ പ്രബോധനം. കാര്യസാദ്ധ്യത്തിന് മതത്തേയും ദൈവത്തേയും തേടുന്നത് പക്വതയല്ല. സൗഖ്യം കൊടുക്കുന്നതും കൊടുക്കാതിരിക്കുന്നതും ദൈവമാണ്. സൗഖ്യം കിട്ടിയില്ലെങ്കിൽ ദൈവം പ്രവർത്തിച്ചില്ല എന്ന് അർത്ഥമില്ല. തിരുവിഷ്ടത്തിനാണ് സഭ പ്രാധാന്യം കൊടുക്കുന്നത്. പ്രാർത്ഥിക്കുന്നത് നമ്മുടെ കടമ. ആത്യന്തികമായി ദൈവയിഷ്ടത്തിന് വിധേയപ്പെടണം. ക്രിസ്തുവിന്റെ ക്രൂശുമരണം ലോക രക്ഷയ്ക്ക് ഉപാധിയായതുപോലെ കഷ്ടതയും രോഗങ്ങളും വീണ്ടെടുപ്പിന്റെ ഉപാധികളായി കാണണം. അവ സഹിക്കുന്നതിനുള്ള ദൈവകൃപയ്ക്കായി പ്രാർത്ഥിക്കണം.

ശബ്ദകോലാഹലം വഴി വികാരം വർദ്ധിക്കും. ഇതാണ് പരിശുദ്ധാത്മ ശക്തി എന്ന് ചിലർ അട്ടഹസിക്കും. ഇത് വൈകൃതമാണ്. ആരാധന വൈകാരികതയുടെ തിരത്തള്ളൽ ആകരുത്. ഡിസ്കോ സംസ്ക്കാരം ഭക്തിയല്ല. ഗലാ. 5:22-ൽ കാണുന്ന പരിശുദ്ധാത്മ ശക്തി. സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം എന്നീ ഫലങ്ങൾ പുറപ്പെടുവിക്കണം അപ്പോൾ നാം ശക്തരാകും. ക്രിസ്തീയ രക്തസാക്ഷികളും മറ്റും പ്രകടിപ്പിച്ച സഹനശക്തിയാണ് പരിശുദ്ധാത്മ ശക്തി.

ഭാഷാവരത്തിന്റെ കാപട്യപ്രകടനങ്ങൾ നാം തിരിച്ചറിയണം. ആദിമസഭയിൽ ഭാഷാവരം പ്രകടമായത് മൂന്ന് അതുല്യമായ സന്ദർഭങ്ങളിലായിരുന്നു 1. സഭയുടെ മാമോദീസാ എന്നു വിളിക്കപ്പെടാ

ശേഷം 31-ാം പേജിൽ.

43




# പൗലോസും എഫേസൂസിലെ കലഹവും

(അപ്പോ പ്ര. 19:1 41)

ക്രിസ്തുവിനു മുൻപ് പത്താം നൂറ്റാണ്ടിൽ നിർമ്മിയ്ക്കപ്പെട്ട ബൃഹത്തായ ഒരു പട്ടണമായിരുന്നു എഫേസൂസ്. BCE 129 ൽ ഇത് റോമാസാമ്രാജ്യത്തിന്റെ അധീനതയിലാവുകയും സാമ്രാജ്യത്തിലെ രണ്ടാം പട്ടണമായി അറിയപ്പെടുകയും ചെയ്തു. ആസ്ട്രിയായിലെ (Austria) വിയന്നായിലുള്ള Ephesus Museum സന്ദർശിക്കുന്നവർക്ക് പട്ടണത്തിലെ പുരാവസ്തു ശേഖരം കാണാനാകും. യേശുവിന്റെ ക്രൂശിലെ വചനമനുസരിച്ച് (യോഹ. 19:26-27) ദൈവമാതാവായ കന്യകമറിയാം യോഹന്നാൻ ശ്ലീഹായോടൊപ്പം ജീവിച്ചത് എഫേസൂസിലാണ്. വിശുദ്ധ കന്യക മറിയാമിന്റെ നാമത്തിലുള്ള ദേവാലയം ലോകപ്രശസ്തമാണ്. യോഹന്നാന്റെ സുവിശേഷം രചിയ്ക്കപ്പെട്ടത് ഈ പട്ടണത്തിൽ നിന്നായിരുന്നു; പൗലോസ് ഒന്നാം കൊരിന്ത്യലേഖനം എഴുതിയതും എഫേസൂസിൽ നിന്നായിരുന്നു. വെളിപാടു പുസ്തകത്തിൽ കാണപ്പെടുന്ന എഫേസ്യർക്കുള്ള കത്തിൽ നാം വായിക്കുന്നത് അവിടെയുള്ളവർ കൊള്ളരുതാത്തവരെ സഹിച്ചു കൂടാത്തവരും, കള്ള അപ്പോസ്തോലന്മാരെ തിരസ്ക്കരിച്ചവരും പൗലോസിനുവേണ്ടി യാതനയനുഭവിച്ചവനുമായിരുന്നു എന്നാണ് (വെളി. 2:2); എങ്കിലും "ആദ്യസ്നേഹം വിട്ടുകളഞ്ഞവർ" എന്ന ഒരു കുറ്റം ദൈവാത്മാവ് അവരെപ്പറ്റി പറയുന്നുണ്ട്. എഫേസ്യർക്കെഴുതിയ ലേഖനം അപ്പോസ്തോലൻ ചമച്ചത് റോമിലെ കാരാഗ്രഹവാസകാലത്താണ് പൗലോസിന്റെ ശിഷ്യനായ തിമൊഥെയോസാണ് എഫേസൂസിലെ ഒന്നാമത്തെ ബിഷപ്പ്. പൗലോസിന്റെ സുവിശേഷ പര്യടനത്തിൽ കൂടുതൽ കാലം ചിലവഴിച്ച പട്ടണവും ഏറ്റവുമധികം എതിർപ്പ് നേരിട്ട സ്ഥലവും എഫേസൂസാണ്. 1 കൊരി. 15:32 ൽ നാം വായിക്കുന്നത് പൗലോസ് എഫേസൂസിൽ വച്ച് "മൃഗയുദ്ധം" ചെയ്തു എന്നാണ്. എന്താണ് അവിടെ സംഭവിച്ചത് എന്ന് നമുക്ക് താഴെക്കാണും വിധം തരം തിരിയ്ക്കാം.

**a) യോഹന്നാന്റെ സ്നാനമേറ്റ എഫേസ്യർ** (അപ്പോ. പ്ര. 19:1 10): അലക്സാന്ത്രിയാക്കാരനായ അപ്പല്ലോസ് യോഹന്നാൻ സ്നാപകന്റെ സ്നാനമേറ്റവരും എഫേസൂസിലെ വലിയ പ്രവർത്തകനുമായിരുന്നു എന്നു നാം നേരത്തെ തന്നെ പഠിച്ചതാണ്. പൗലോസ് എഫേസൂസിലെത്തുമ്പോൾ ആദ്യമെ കണ്ടുമുട്ടുന്നത് മാനസാന്തര സ്നാനമേറ്റ അപ്പല്ലോസിന്റെ പന്ത്രണ്ട് ശിഷ്യന്മാരെയാണ്. ഇവർ പരിശുദ്ധാത്മാവിനെപ്പറ്റി കേട്ടിട്ടില്ലായെന്നു മനസ്സിലായപ്പോൾ കൈവെയ്പ്പു നൽകി അവർക്ക് പരിശുദ്ധാത്മ ദാനം ലഭിച്ചു. 19:6 ന്റെ സത്യവേദപുസ്തകത്തിലെ തർജ്ജമ തെറ്റുദ്ധാരണയുളവാക്കുന്നതാണ് അതനുസരിച്ച് ഒരിയ്ക്കൽ സ്നാനമേറ്റവർ വീണ്ടും സ്നാനമേറ്റു എന്ന ധ്വനിയുണ്ടാകും. ഗ്രീക്കു ഭാഷയിലുള്ള ഈ വാക്യം ശരിയായി ഭാഷാന്തരം ചെയ്താൽ ഇങ്ങനെ വായിയ്ക്കാം: "അവർ സ്നാനമേല്ക്കുവാൻ തയ്യാറായപ്പോൾ പൗലോസ് അവരുടെമേൽ കൈവച്ചു; അവർ പരിശുദ്ധാത്മാവിനെ സ്വീകരിയ്ക്കുകയും അന്യഭാഷകളിൽ നാം സംസാരിയ്ക്കുകയും പ്രവചിയ്ക്കുകയും ചെയ്തു". പൗലോസ് സുന്നഗോഗിൽ മൂന്നുമാസം തുടർച്ചയായി പ്രസംഗിക്കുകയും, തുറെന്നോസിന്റെ (Tyrannus) തർക്കപാഠശാലയിൽ (School of debate) രണ്ടുവർഷം പഠിപ്പിയ്ക്കുകയും ചെയ്തു.

**b) പൗലോസും മന്ത്രവാദികളും** (അപ്പോ. പ്ര. 19:11-22): എഫേസൂസ് വിവിധ തരത്തിലുള്ള മന്ത്രവാദികളുടെ കേളീരംഗമായിരുന്നു. സ്കേവാ എന്ന മഹാപുരോഹിതന്റെ ഏഴുമക്കളും ഇത്തരം മാന്ത്രിക വിദ്യയിൽ പ്രവർത്തിച്ചുപോന്നു. ഇവർ അനർഹമായി യേശുവിന്റെ നാമം ഉച്ചരിച്ച് ക്ഷുദ്രപ്രവർത്തികൾ ചെയ്തതിന്റെ ഫലം പരിതാപകരമായിരുന്നു. മാത്രവുമല്ല, ക്ഷുദ്രപ്രയോഗം ചെയ്തവരെല്ലാം അവരുടെ മാന്ത്രിക പുസ്തകങ്ങൾ കൊണ്ടുവന്നു തീയിട്ടു നശിപ്പിച്ചു. എഫേസൂസിലെ ചുരുളുകളുടെ വലിയ കേന്ദ്രമായിരുന്ന Library of Celcus ൽ അക്കാലത്തു തന്നെ 15,000 ചുരുളുകളുണ്ടായിരുന്നു എന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തിയതുകാണുമ്പോൾ നഗരത്തിലെ പുസ്തകശേഖരം എന്തായിരുന്നു എന്നു നമുക്ക് ഊഹിക്കാം മന്ത്രവാദികൾ കത്തിച്ചു കളഞ്ഞ ചുരുളുകൾ അന്നത്തെ അമ്പതിനായിരം വെള്ളിക്കാശിനുള്ളതായിരുന്നു എന്ന് നാം വായിക്കുന്നു.

**c) അർത്തമീസിന്റെ ക്ഷേത്രവും നഗരത്തിലെ കലഹവും** (19:23 41) . പുരാതന എഫേസൂസ് നഗരത്തിന്റെ പ്രൗഢി അതിൽ സ്ഥിതിചെയ്തിരുന്ന അർത്തമീസ് ദേവിയുടെ ക്ഷേത്രമായിരുന്നു. ഗ്രീക്കു ദേവനായ സീയൂസിന് ലെത്തോ എന്ന ദേവതയിൽ ജനിച്ച ആളായിരുന്നു അർത്തമീസ് എന്നു പുരാണങ്ങൾ സാക്ഷിക്കുന്നു; റോമൻ സംസ്കാരത്തിൽ ഈ ദേവതയെ ഡയാന എന്നുവിളിയ്ക്കുന്നു. വേട്ടക്കാരുടെ സംരക്ഷകയായിരുന്ന അർത്തമീസിന്റെ ഇരട്ട സഹോദരനായിരുന്നു അപ്പോളോ ദേവൻ. BCE 550 ൽ സ്ഥാപിക്കപ്പെട്ട അർത്തമീസ് ക്ഷേത്രം പിന്നീട് റോമൻ സാമ്രാജ്യത്തിന്റെ സ്വത്തായി. പുരാതന ലോകമഹാത്ഭുതങ്ങളിൽ ഒന്നായിരുന്ന ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾ ഇന്നും തുർക്കിയിൽ എത്തുന്ന ടൂറിസ്റ്റുകൾക്ക് വലിയൊരു ആകർഷണമാണ് പൗലോസിന്റെ

ശേഷം 31-ാം പേജിൽ.




# പൈതൽ

ദൈവത്തിന് ഇന്നും മനുഷ്യനിൽ ആശ നഷ്ടമായിട്ടില്ല എന്ന സത്യവുമായിട്ടാണ് ഓരോ കുഞ്ഞും ഈ ഭൂമി യിൽ ജനിക്കുന്നത് എന്നാണ് മഹാകവി ടാഗോർ നിരീക്ഷിക്കുന്നത്. കുഞ്ഞു ങ്ങളായിരിക്കുമ്പോൾ ആർജ്ജിക്കുന്ന പെരുമാറ്റങ്ങൾ ഒരു മനുഷ്യന്റെ വ്യക്തിത്വത്തെ തീർച്ചയായും കരുപ്പിടിപ്പിക്കുന്നു എന്ന് കവി വില്യം വേർഡ്സ് വേർത്ത് വ്യക്തമാക്കുന്നു. (Cluld is the father of the man) അതുകൊണ്ട് കുട്ടികളുടെ ജീവിത സാഹചര്യങ്ങളും പെരുമാറ്റച്ചട്ടങ്ങളും വളരെ സൂക്ഷ്മമായി പരുവപ്പെടുത്തേണ്ട ചുമതല നമുക്കുണ്ട്.

വികസിത രാഷ്ട്രങ്ങൾ അവരുടെ കുഞ്ഞുങ്ങളെയും വയോധികരെയും സംരക്ഷിക്കുവാൻ ബദ്ധശ്രദ്ധരാണ്. പൗരന്മാരിൽ നിന്നും ഈടാക്കുന്ന നികുതിപ്പണം കുറെ അവരുടെ സംരക്ഷണത്തിനു വേണ്ടി ചിലവാക്കുന്നു. കേരളത്തിൽ നിന്നും വിദേശ രാജ്യങ്ങളിലേക്കു ചേക്കേറുന്നതിന്റെ ഒരു കാരണം അവർ വച്ചു നീട്ടുന്ന സുരക്ഷിതത്വബോധം തന്നെയാവാം.

ഭാരതത്തിൽ കുട്ടികളുടെ അവസ്ഥ അത്ര സുഖകരമല്ല. ഇന്ന് അണുകുടുംബങ്ങളിലെ കുട്ടികൾ കടുത്ത ഏകാന്തത നേരിടുന്നുണ്ട്. പ്രത്യേകിച്ച് മാതാവും പിതാവും ജോലിയ്ക്ക് പോകുന്നവരാണെങ്കിൽ. ഒരു പ്രൈമറി സ്കൂൾ കുട്ടി വൈകുന്നേരം വീട്ടിൽ വരുമ്പോൾ അവനെ കേൾക്കാനും ശ്രദ്ധിക്കാനും ഇന്നാരാണുള്ളത്? ക്രമേണ വീടിനു പുറത്തുള്ള ചിലരുടെ ചക്കരവാക്കിലും കരാളഹസ്തങ്ങളിലും വീണു പോകുന്ന കാഴ്ച്ച പതിവാകുന്നു കുഞ്ഞുങ്ങൾക്കെതിരെ പതിവായി അരങ്ങേറുന്ന ക്രൂരപീഡനങ്ങൾക്ക് കനത്ത ശിക്ഷ നൽകേണ്ടതാണ്

മറ്റൊരു വിപത്താണ് കുട്ടികളെ കടത്തിക്കൊണ്ടു പോകൽ. പഴയകാലത്തും 'പിള്ളാരെ പിടുത്തക്കാർ' എന്നൊരു 'ഭീകരജീവി' സമൂഹത്തിൽ വിരളമായെങ്കിലും ഉണ്ടായിരുന്നു. കുട്ടികളെ കൊണ്ടുപോയി ഭിക്ഷാടനത്തിനുപയോഗിച്ചിരുന്നു. 'കാക്കോത്തിക്കാവിലെ അപ്പൂപ്പൻ താടികൾ' (1988) എന്ന സിനിമ ഇന്നും ഒരുൾക്കിടിലത്തോടെയും കണ്ണു നിറഞ്ഞും മാത്രമേ കാണാൻ സാധിക്കൂ. കാണാതായ കുഞ്ഞനുജത്തി ഭിക്ഷക്കാരുടെ കൂടെ വളരുകയും ഒടുവിൽ 10 വർഷത്തിനുശേഷം സ്വന്തം ചേച്ചി അവളെ കണ്ടെത്തുകയും ചെയ്യുന്ന കഥയാണത്. ഈ രംഗത്താണ് നോബൽ ജേതാവായ (2014) കൈലാഷ് സത്യാർത്ഥി എന്ന വലിയ മനുഷ്യനെ ഓർത്തെടുക്കേണ്ടത്. അപ്രത്യക്ഷരാകുന്ന, ബാലവേലയ്ക്ക് നിയോഗിക്കപ്പെടുന്ന, കുഞ്ഞുങ്ങൾക്കുവേണ്ടി, അവരുടെ പുനരധിവാസത്തിനുവേണ്ടി, അഹോരാത്രം പ്രയത്നിച്ചയാൾ 86,000 കുട്ടികളെ ഇത്തരം ആപത്തുകളിൽ നിന്നും അദ്ദേഹം രക്ഷിച്ചെടുത്തു!.

18 വയസ്സിൽ താഴെയുള്ളവരെ 'കുട്ടികൾ' എന്ന ഗണത്തിൽപ്പെടുത്തുന്നു. 1974 ലെ നാഷണൽ പോളിസി പറയുന്നു, 'കുട്ടികൾ രാജ്യത്തിന്റെ പരമോന്നത പ്രാധാന്യമുള്ള സ്വത്താണ്'. 1992-ലെ ഒരു രേഖ, 'കുട്ടികൾക്ക് അനുയോജ്യമായ ഒരു ലോകം കെട്ടിപ്പടുക്കണം' എന്നാണ് പറയുക. കേരളത്തിൽ കുട്ടികൾക്കായി 1200-ഓളം സംരക്ഷണ കേന്ദ്രങ്ങളുണ്ട്. പാസ്സായ നിയമങ്ങൾ എത്രത്തോളം പ്രാവർത്തികമാകുന്നു എന്നു ചിന്തിക്കുക.

ബാലനായ യേശുവിനെ ഒരു ദേവാലയ യാത്രയിലാണ് കാണാതെയായത്. കൂട്ടമായി യാത്ര ചെയ്യുന്ന സമൂഹമാകയാൽ അവരുടെ ഇടയിൽത്തന്നെ കാണും എന്നു മാതാപിതാക്കൾ കരുതി. പക്ഷെ വർഷത്തിൽ ഒരിയ്ക്കൽ മാത്രം ലഭ്യമാകുന്ന ദേവാലയ യാത്ര എന്ന അവസരം പാഴാക്കാതെ കുട്ടി തന്റെ 'പിതാവിന്റെ ഭവനത്തിൽ' ഇരുന്ന് ഭൂമിയ്ക്കതീതമായ കാര്യങ്ങൾ ചർച്ചചെയ്യുകയാണ്! മത പണ്ഡിതന്മാർ അവനെ ശ്രദ്ധയോടെ കേൾക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നുണ്ട്.

കുട്ടികളുടെ ചോദ്യങ്ങൾക്ക് മറുപടിനൽകാൻ സമയം കൊടുക്കണം. വൈഭവം തിരിച്ചറിഞ്ഞ് മാർഗ്ഗദർശനം നൽകുവാൻ ക്ഷമയുള്ള അദ്ധ്യാപകരും മാതാപിതാക്കളും വേണം.

'പൈതങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവീൻ അവരെ തടയരുത്; ദൈവരാജ്യം ഇങ്ങനെയുള്ളവരുടേതാകുന്നു (ലൂക്കോ. 18:15), എന്നാണ് യേശു എന്ന നല്ല ഗുരു പറയുക.

മലമുകളിലെ കൃഷ്ണക്ഷേത്രത്തിൽ ഒരു വിശേഷ ദിവസം പായസം വിതരണം ചെയ്യുന്നത് കേട്ടു തെരുവിലെ കുട്ടികൾ ഓടിയെത്തി. കൈനീട്ടി നിന്ന അവരെ പൂജാരി ആട്ടി ഓടിച്ചു പൂജയ്ക്കായി അദ്ദേഹം അകത്തു കടന്നപ്പോൾ ശ്രീകോവിലിനുള്ളിലെ കൃഷ്ണവിഗ്രഹം അപ്രത്യക്ഷമായിരിക്കുന്നു!. നിലവിളിയോടെ പുറത്തേക്കോടി ഇറങ്ങിയ പൂജാരി കണ്ടതോ! പുറത്തെ മൈതാനത്തിൽ തെരുവുകുട്ടികൾക്കു പായസം വിളമ്പി, അവർക്കായി ഓടക്കുഴലൂതി ആനന്ദനൃത്തം ചെയ്യുന്ന ഉണ്ണികൃഷ്ണൻ.... പതുക്കെ കുട്ടികൾക്കൊപ്പം മലയിറങ്ങി അതാ അദ്ദേഹം പോകുന്നു....!!

നമ്മുടെ ശ്രീകോവിലുകളിൽ ക്രിസ്തുസാന്നിദ്ധ്യം ഉറപ്പാണോ?

(നവംബർ 14–കുട്ടികളെ സ്നേഹിച്ച ചാച്ചാജിയുടെ ഓർമ്മയ്ക്കായി...)

# ഭാഗ്യവതിയായ സൂസന്ന




സൂസന്ന അത്യുച്ചത്തിൽ നിലവിളിച്ചുപറഞ്ഞു. ഞാനിതാ മരിക്കാൻ പോകുന്നു. എനിക്കെതിരെ ദുഷ്ടതയോടെ ആരോപിച്ചിരുന്ന കാര്യങ്ങളൊന്നും ഞാൻ ചെയ്തില്ല. കർത്താവ് അവളുടെ നിലവിളി കേട്ടു (ദാനിയേൽ 13:43,44)

സൂസന്നയുടെ ചരിത്രം സാധാരണ വേദപുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടില്ല. അപ്പോക്രിഫയിലും കത്തോലിക്കാ വേദപുസ്തകത്തിലും ഉൾപ്പെടുത്തിയിട്ടുള്ള ദാനിയേലിന്റെ പുസ്തകം 13-ാം അദ്ധ്യായത്തിലാണ് സൂസന്നയെക്കുറിച്ച് പരാമർശമുള്ളത്. സൂസന്ന/ശൂശാൻ എന്ന എബ്രായ വാക്കിന്റെ അർത്ഥം ലില്ലി എന്നാണ്.

ബാബിലോണിൽ ജീവിച്ചിരുന്ന ധനികനായ യൂയാക്കീം എന്നയാൾ ഹൽക്കാനയുടെ മകൾ സൂസന്നയെ വിവാഹം ചെയ്തു. അവൾ അതീവസുന്ദരിയും ദൈവഭക്തയുമായിരുന്നു. അവന്റെ ഭവനത്തിനു ചുറ്റുമായി ഒരു ഉദ്യാനമുണ്ടായിരുന്നു. യുയാക്കിം എല്ലാവരെയുംകാൾ ശ്രേഷ്ഠനായിരുന്നതുകൊണ്ട് യഹൂദന്മാർ അയാളുടെ അടുക്കൽ വന്നുകൂടുമായിരുന്നു. അക്കാലത്ത് ജനത്തിന്റെ അധികാരികളും ന്യായാധിപരുമായി ആവർഷത്തേക്കു രണ്ടു മൂപ്പന്മാർ (കശീശെ) നിയമിതരായി. അവർ മൂലം ബാബേലിൽ നിന്നും അധർമ്മം പുറപ്പെട്ടുവരും എന്ന് ദൈവം അരുളിച്ചെയ്തിരുന്നു. അവരും യുയാക്കീമിന്റെ ഭവനത്തിൽ വരാറുണ്ടായിരുന്നു.

ആ മൂപ്പന്മാർ സൂസന്നെയെയോ മോഹിച്ചു പരവശരായി, സ്വർഗ്ഗത്തിങ്കലേക്കു നോക്കാതെയും, പുണ്യചരിതരോടുകൂടി ചരിക്കാതെയും അവർ അവരുടെ ദൃഷ്ടിതാഴ്ത്തിക്കളഞ്ഞു. അവരിരുവരും അവളോടു സഹശയനം ചെയ്യണമെന്ന് അത്യധികം മോഹിച്ചുവെങ്കിലും അവരുടെ മനോവ്യഥ അവരിരുവരും വെളിപ്പെടുത്തിയില്ല. നിഗൂഢമായി അവളോടു ചേരുവാൻ അവർ ആഗ്രഹിച്ചു. അവളെതനിച്ചുകണ്ടെത്തി അപമാനിതയാക്കാൻ സമയം പാർത്തു വന്നു.

ഒരു ദിവസം സൂസന്ന രണ്ടു ദാസിമാരും ഒരുമിച്ചു ഉദ്യാനത്തിൽ പോയി. ചൂടുണ്ടായിരുന്നതിനാൽ അവിടെ കുളിക്കുവാൻ അവൾ ആഗ്രഹിച്ചു. എണ്ണയും ലേപസാധനങ്ങളും എടുത്തുകൊണ്ടുവരുവാൻ ദാസിമാരെ പറഞ്ഞയച്ചു. ഉദ്യാനവാതിൽ അടക്കാനും പറഞ്ഞു. അവർ പോയപ്പോൾ തോട്ടത്തിൽ ഒളിച്ചിരുന്ന മൂപ്പന്മാർ അവളുടെ നേരെ ഓടിയടുത്തു. അവരുടെ ആവശ്യം അവളുടെ മുമ്പിൽ വച്ചു. "ഞങ്ങൾ നിന്നെ വളരെയേറെ മോഹിച്ചിരിക്കയാണ്. നീ ഞങ്ങളുമൊത്തു ശയിക്കണം". നിനക്കു മനസില്ലെങ്കിലോ, ഞങ്ങൾ നിനക്കെതിരായി കള്ളസാക്ഷി പറയുകതന്നെ ചെയ്യും. ഒരു യുവാവുമൊത്തു ശയിക്കാൻ വേണ്ടി നീ ദാസികളെ പറഞ്ഞയച്ചു എന്നു പറയും. സൂസന്ന ചിന്തിച്ചു. എല്ലാ ഭാഗത്തു നിന്നും എനിക്ക് ആപത്തുതന്നെ. എന്തെന്നാൽ ഞാൻ ഇതു ചെയ്താൽ ദൈവതിരുസന്നിധിയിൽ നിന്നും എനിക്കു മരണമാണ് ചെയ്തില്ലെങ്കിലോ എന്റെ സ്വതന്ത്രാവസ്ഥക്കു അനുയോജ്യമല്ലാത്ത ദുഷ്പേരോടുകൂടി നിങ്ങളുടെ കയ്യിൽ നിന്നും ഹീനമായ മരണം എനിക്കുവന്നുകൂടും. "തനിക്ക് യാതൊന്നും മറഞ്ഞിരിക്കാൻ സാധിക്കാത്ത ദൈവസന്നിധിയിൽ ഞാൻ പാപം ചെയ്യുന്നതിനെക്കാൾ അനീതിക്കാരായ നിങ്ങളുടെ കൈകളാൽ മരിക്കുന്നതത്രെ എനിക്കു അഭികാമ്യം. ദൈവം നിങ്ങളുടെ കൈകളിൽ നിന്ന് എന്നെ രക്ഷിച്ചുകൊള്ളും. ഞാൻ അവനിൽ വിശ്വസിക്കുന്നു" എന്ന് പറഞ്ഞ് ആക്രമാതുരരായ മനുഷ്യരിൽ നിന്നുള്ള ആപത്തു നിമിത്തം സൂസന്ന ഉച്ചത്തിൽ നിലവിളിച്ചു പ്രാർത്ഥിച്ചു. തോട്ടത്തിൽ ശബ്ദം കേട്ട് ആൾക്കാർ ഓടിക്കൂടിയപ്പോൾ ആ മൂപ്പന്മാർ അവൾക്കെതിരെ വഞ്ചനയോടെ സാക്ഷിച്ചു. ഞങ്ങൾ തോട്ടത്തിനു വെളിയിലൂടെ കടന്നു പോകുമ്പോൾ അവൾ ഒരു യുവാവിനോടൊത്തു ശയിക്കുന്നതു ഞങ്ങൾ കണ്ടു. അവൻ ശക്തനായതിനാൽ അവനെ പിടിപ്പാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. ഇതു കേട്ട് സൂസന്നയുടെ ആൾക്കാർ ലജ്ജിതരായി.

അടുത്തദിവസം ഈ വഷളത്വം പ്രവർത്തിച്ചതിനാൽ. സൂസന്ന മരിക്കേണം എന്നു നിശ്ചയിക്കുവാനായി ജനമെല്ലാം വീടിന്റെ മുമ്പിൽ വന്നുകൂടി. സൂസന്നയും അവളുടെ കുടുംബവും മുഴുവനും എല്ലാപരിചിതരും വന്നുകൂടി. അവൾ ജനമദ്ധ്യത്തിൽ നിന്നു. അവൾ അതീവസുന്ദരിയും സർവ്വസ്ത്രീകളേക്കാൾ വിനീതയും അവളുടെ വസ്ത്രധാരണം പരിപക്വവുമായിരുന്നു. ആ മൂപ്പന്മാർ രണ്ടുപേരും കടന്നുവന്ന് അവൾക്കെതിരെ കള്ളസാക്ഷ്യം പറഞ്ഞു. സൂസന്നയാകട്ടെ, അവൾക്കു സംഭവിച്ചതു നിമിത്തം മനസുനീറി. അവളുടെ ഹൃദയം ദൈവത്തിങ്കൽ സമർപ്പിച്ച് ദൈവസന്നിധിയിലേക്കു കൺകളുയർത്തി പ്രാർത്ഥിച്ചു. സൂസന്ന മരണത്തിനു അർഹയെന്നു ന്യായാധിപന്മാർ വിധിച്ചു.

സൂസന്നയുടെ ശബ്ദം ദൈവം കേട്ടു അവൾ മരിക്കാനായി പുറപ്പെടും മുമ്പെ പെട്ടെന്നു ദൈവം പന്ത്രണ്ടു വയസുള്ള ദാനിയേൽ എന്ന ചെറുബാലന്റെ മേൽ തന്റെ വിശുദ്ധാത്മാവിനെ അയച്ചു. അവൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. "ഈ രക്തത്തിൽ എനിക്കു പങ്കില്ല". ജനം അവന്റെ നേരെ തിരിഞ്ഞു. വിചാരണ നടത്താതെയും വസ്തുതകൾ ഗ്രഹിക്കാതെയും ഇവളെ നിങ്ങൾ ശിക്ഷക്കു വിധിക്കുന്നുവോ? വിചാരണ സ്ഥലത്തേക്കു മടങ്ങുവീൻ. കാരണം ഈ മനുഷ്യർ ഇവൾക്കെതിരെ കള്ള സാക്ഷ്യം പറഞ്ഞിരിക്കുന്നു. ദാനിയേൽ രണ്ടു

ശേഷം 35-ാം പേജിൽ...

# ഒരു കടുംപിടുത്തക്കാരിയുടെ വിജയകകഥ

"മകൾ നേഴ്സിംഗ് പഠനം ഒക്കെ കഴിഞ്ഞു-ഓസ്ട്രേലിയലേക്ക് ഇമിഗ്രേഷനും ഏതാണ്ട് ശരിയായിട്ട് ഇരിക്കുകയാണ്. വയസ്സ് ഇരുപത്തിയാറുകഴിഞ്ഞു. പല ആലോചനകളും വന്നിട്ട് ശരിയായില്ല. ഇപ്പോൾ നല്ല ഒരു പയ്യന്റെ കേസ് വന്നിട്ടുണ്ട്. അവനും ഓസ്ട്രേലിയയിലാണ്. പക്ഷേ അവളുടെ ഒരു കടും പിടുത്തം കാരണം ഇതും നടക്കുമെന്ന് തോന്നുന്നില്ല. ഡോക്ടർ ഒന്ന് കൗൺസലിംഗ് നടത്തി അവളെ കാര്യം പറഞ്ഞ് മനസ്സിലാക്കണം. കാണേണ്ടിയൊന്നും വന്നില്ല, ഫോണിൽ കൂടെ തന്നെ അവൾ കാര്യം പറഞ്ഞു. നിഴ്സിംഗ് പഠന കാലത്ത് അവൾക്ക് ഒരു മാനസിക പ്രശ്നമുണ്ടായി. ബൈപോളാർ ഡിസോർഡർ (Bipolar Disorder) എന്നാണ് രോഗനിർണ്ണയം മരുന്നു കഴിച്ച് അസുഖമൊക്കെ ഭേദമായി. പരീക്ഷകൾ പാസായി, ജോലിയും ചെയ്യുന്നുണ്ട്. പക്ഷേ മരുന്ന് നിർത്തരുത് എന്നും, വിവാഹത്തിന് മുമ്പ് ഇക്കാര്യം പ്രതിശ്രുത വരനോട് പറയണമെന്നും ഡോക്ടർ പറഞ്ഞിട്ടുണ്ട്. "ഇക്കാര്യം പറഞ്ഞാൽ വിവാഹം നടക്കില്ല. ഇപ്പോൾ നിനക്ക് കുഴപ്പമൊന്നുമില്ലല്ലോ? ഇനി മരുന്നു കഴിക്കണമെന്നില്ല എന്ന് ധ്യാനകേന്ദ്രത്തിലെ കൗൺസിലർ പറഞ്ഞതല്ലേ? ഇനി അഥവാ മരുന്ന് കഴിക്കണമെന്നുണ്ടെങ്കിൽ നീ അത് ഭർത്താവോ വീട്ടുകാരോ അറിയാതെ രഹസ്യമായി കഴിച്ചാൽ മതിയല്ലോ? നീ ഒരു നഴ്സ് അല്ലേ? "എന്നാണ് അപ്പനും അമ്മയും പറയുന്നത് ഞാൻ അതിനു തയ്യാറല്ല. അതാണ് എന്റെ കടുംപിടുത്തം എന്ന് അവർ പറയുന്നത്. ഇതായിരുന്നു മകൾ പറഞ്ഞതിന്റെ ചുരുക്കം."

കൗൺസലിംഗ് വേണ്ടത് മകൾക്കല്ല, മാതാപിതാക്കൾക്കാണ് എന്നത് വ്യക്തമായി. ഇതേപോലെ ഒരു സാഹചര്യം തിരിച്ചാണ് സംഭവിക്കുന്നതെങ്കിൽ-അതായത് കല്യാണം ആലോചിക്കുന്നതു പയ്യനാണ്. ഇങ്ങനെ ഒരു പ്രശ്നം ഉണ്ടെന്ന് സങ്കൽപിക്കുക. നിങ്ങൾ നിങ്ങളുടെ മകൾക്ക് കൊടുക്കുന്നതുപോലെ ഒരു ഉപദേശം അവന്റെ മാതാപിതാക്കൾ അവന് കൊടുക്കുന്നു എന്നും സങ്കൽപിക്കുക. അവൻ കടുംപിടുത്തമൊന്നുമില്ലാതെ അവരെ അനുസരിച്ച് അക്കാര്യം നിങ്ങളുടെ മകളിൽ നിന്നും മറച്ചു പിടിച്ച് വിവാഹം നടക്കുന്നു എന്നും സങ്കൽപിക്കുക. നിങ്ങൾക്ക് അത് സ്വീകാര്യമാകുമോ" എന്ന ചോദ്യത്തിനു മുമ്പിൽ പെൺകുട്ടിയുടെ മാതാപിതാക്കൾ പതറി. "മറ്റുള്ളവർ നിങ്ങൾക്കുവേണ്ടി എന്തു ചെയ്യുവാൻ നിങ്ങൾ ആഗ്രഹക്കുന്നുവോ അത് നിങ്ങൾ അവർക്കായി ചെയ്യുവിൻ" എന്ന "സുവർണ്ണനിയമം" (Golden Rule) എന്ന അടിസ്ഥാന നൈതിക തത്വം അവർ മനസ്സിലാക്കി. അവളുടേത് കടുംപിടിത്തമല്ല, യുക്തവും ന്യായവും ആയ നിലപാട് ആണ് എന്ന് സൺഡേസ്ക്കൂൾ വാക്യമൽസരത്തിലെ സ്ഥിരം വിജയിയായിരുന്ന മകൾ മത്തായി 7:12 ഉദ്ധരിച്ച് അവരെ ബോധ്യപ്പെടുത്തുകയും ചെയ്തു. കാര്യം മനസ്സിലാക്കിയെങ്കിലും സന്തോഷത്തോടെയല്ല ആ മാതാപിതാക്കൾ മടങ്ങിയത്. കാരണം അവർ പ്രതീക്ഷിച്ച കൗൺസലിംഗും ഫലവും അല്ലല്ലോ ഉണ്ടായത്!.





ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ


ഏതായാലും മൂന്ന് മാസങ്ങൾക്കുശേഷം ഒരു കല്യാണക്കുറിയും വിശദമായ ഒരു കുറിപ്പും വാട്സാപ്പിൽ വന്നു കല്യാണം ആ പെൺകുട്ടിയുടേത് തന്നെ. വരൻ മേൽപറഞ്ഞ ആളുതന്നെ! സംഭവിച്ചതിങ്ങനെ മാതാപിതാക്കളുടെ അനുവാദത്തോടെ അവൾ ആലോചനയിലായിരുന്ന പയ്യനുമായി ഫോണിൽ ബന്ധപ്പെട്ടു. വിവാഹാലോചനയിലിരിക്കുന്ന പെൺകുട്ടികളുമായി സൗഹൃദത്തിലാകാതെ കല്യാണം ഉറപ്പിക്കരുത് എന്ന നിലപാടിലായിരുന്നു അവനും. ഇതിനിടയിൽ അവർ ഓസ്ട്രേലിയയിൽ വെച്ച് നേരിൽ കണ്ടു. മുമ്പോട്ട് പോകാം എന്ന സന്ദേശം വീട്ടുകാർക്ക് കൊടുക്കട്ടെ എന്ന ഘട്ടമെത്തിയപ്പോൾ അവൾ പറഞ്ഞു "വരട്ടെ, എനിക്ക് ഒരു അസുഖമുണ്ടായിരുന്നു. അതിനെപ്പറ്റിയും അതിന്റെ ചികിത്സയെപ്പറ്റിയും പറയാനുണ്ട്. അതിനുശേഷം മതി തീരുമാനം". പരസ്പരമുള്ള ആശയവിനിമയത്തിനുശേഷം ഇരുവരും ചേർന്ന് ഒരു സൈക്യാട്രിസ്റ്റുമായും സംസാരിച്ചു. മറ്റേത് രോഗം പോലെയും ഉള്ള രോഗമാണ് ഇതെന്നും, ഔഷധചികിത്സ കൃത്യമായി തുടർന്നാൽ രോഗം ആവർത്തിക്കാനുള്ള സാധ്യതകുറവാണെന്നും, ജനിതക രോഗം ആവർത്തിക്കാനുള്ള സാധ്യതകുറവാണെന്നും, ജനിതക ഘടകങ്ങൾ മറ്റേതുരോഗം പോലെ ഇതിനുമുണ്ടാകാം എങ്കിലും ഇത് ഒരു പാരമ്പര്യരോഗമല്ല എന്നും ഒക്കെ ഡോക്ടറോട് ചോദിച്ച് അയാൾ മനസ്സിലാക്കി. 'അവൾക്ക് വേണമെങ്കിൽ എന്നോട് പറയാതിരിക്കാമായിരുന്നു. പക്ഷേ വിശ്വസ്തതയോടെ അവൾ അത് തുറന്ന് പറഞ്ഞു. ആ സത്യസന്ധതയെ എനിക്ക് മാനിക്കാതിരിക്കാൻ പറ്റില്ല. ഇവൾ തന്നെയാണ് എന്റെ പെണ്ണ് എന്ന തീരുമാനം ഞാൻ എടുത്തു" എന്ന ചെറുക്കന്റെ അടിക്കുറിപ്പും ആ സന്ദേശത്തിലുണ്ടായിരുന്നു. മൂന്നുവർഷത്തിനുശേഷം ഒരു വയസ് പ്രായമുള്ള മകനെയും കൂട്ടി ആ ദമ്പതികൾ സന്തോഷത്തോടെ നാട്ടിലെത്തിയ വിവിരം "കടുംപിടുത്തത്തിന് കൗൺസലിംഗ്" തേടിയെത്തിയ മാതാപിതാക്കൾ തന്നെ വിളിച്ചറിയിച്ചു. കഥ ശുഭപര്യവസാനിയായതിൽ എല്ലാവർക്കും സന്തോഷം.

ഈ അനുഭവം ഇവിടെ കുറിക്കുന്നത് ചില തത്വങ്ങൾ ഒന്നുകൂടി ഓർമ്മിപ്പിക്കുവാനാണ്.

ഒന്നാമത്, മേൽസൂചിപ്പിച്ച സുവർണ്ണ നിയമം. ഇത് കർത്താവ് നമുക്ക് തന്ന നിയമമാണ്. പാലിച്ചേ തീരൂ.

രണ്ട്, ഇക്കാലത്ത് വിവാഹം നിശ്ചയിപ്പിക്കുന്നത് വധുവും വരനും നേരിട്ട് അറിയുകയും അറിയിക്കാനുള്ളത് ഒക്കെ അറിയിക്കുകയും ചെയ്തതിനുശേഷം മാത്രമായിരിക്കണം ലിവിംഗ് ടുഗതർ (Living together) അല്ല ഉദ്ദേശിക്കുന്നത്!

മൂന്ന്, മാനസികതകരാറുകൾ മറ്റേതുരോഗം പോലെ തന്നെയാണ്. ബഹുഭൂരിപക്ഷം രോഗങ്ങളും ചികിത്സിച്ചാൽ ശമിക്കും. മാനസിക രോഗങ്ങളോടും രോഗമുള്ളവരോടും (അവരെ ചികിത്സിക്കുന്നവരോടും) അവരുടെ കുടുംബാംഗങ്ങളോടും ഉള്ള അവജ്ഞ മാറ്റണം. രോഗങ്ങൾക്ക് ശാസ്ത്രീയ ചികിത്സ. ധ്യാനകേന്ദ്രങ്ങളും അത്ഭുത രോഗശാന്തിയും അല്ല. ശാസ്ത്രീയ ചികിത്സയും അതിനോടൊപ്പം പ്രാർത്ഥനയും വിശ്വാസവും ആണ് വേണ്ടത്. ○



# ആത്മഹത്യ ചെയ്തവരോട് അല്പം കൂടി ദയവ് കാട്ടരുതോ?

[redacted] പഴയസെമിനാരി, കോട്ടയം

ആത്മഹത്യ ചെയ്തവരുടെ സംസ്ക്കാരങ്ങളിൽ സംബന്ധിക്കുമ്പോൾ വലിയ ദുഃഖം തോന്നാറുണ്ട്. മരിച്ചയാളിന്റെ വേർപാടിലുള്ള ദുഃഖത്തെക്കാളുപരി സഭ ആ വ്യക്തിയെ ഇങ്ങനെയാണോ സംസ്ക്കരിക്കേണ്ടത് എന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്. ലോകം ആധുനീക കാലഘട്ടത്തിലേക്ക് പ്രവേശിച്ചപ്പോൾ പണ്ടെങ്ങുമില്ലാത്ത വെല്ലുവിളികളാണ് സഭാവിശ്വാസികൾ - പ്രത്യേകിച്ചും യുവജനങ്ങൾ - നേരിടുന്നത് എന്ന് തിരിച്ചറിഞ്ഞ് കുറേക്കൂടി സ്നേഹവും കരുതലും പ്രകടിപ്പിക്കുന്ന ഒരു ശുശ്രൂഷാ സംവിധാനം സഭ ക്രമീകരിക്കേണ്ടിയിരിക്കുന്നു.

ലോകാരോഗ്യ സംഘടനയുടെ (WHO) റിപ്പോർട്ടനുസരിച്ച് 2020 ൽ 1.53 ശതലക്ഷം ആളുകളാണ് ലോകത്തിൽ ആത്മഹത്യ ചെയ്തത്. ഇതു മുൻവർഷങ്ങളെക്കാൾ വളരെക്കൂടുതലാണ്. അമേരിക്കയിലാണ് യുവജനങ്ങളുടെയിടയിലെ ആത്മഹത്യ ഏറ്റവും കൂടുതലായി കണ്ടുവരുന്നത്. 15 മുതൽ 24 വയസ്സുവരെയുള്ളവരിൽ മരണത്തിന്റെ രണ്ടാമത്തെ കാരണം ആത്മഹത്യയാണ്. ഇന്ത്യയുടെ സ്ഥാനം ലോകത്തിൽ 49-ാമത് ആണെങ്കിലും ഒരുലക്ഷം പേരിൽ 14 പേർ എന്നകണക്കിലാണ് ആത്മഹത്യ ചെയ്തവരുടെ സംഖ്യ. ആത്മഹത്യയ്ക്ക് ശ്രമിച്ചവരുടെ എണ്ണം ഇതിലും 10 മുതൽ 20 വരെ ഇരട്ടിയുമാണ്. ഇപ്പോഴത്തെ മനഃശാസ്ത്ര പഠനങ്ങളനുസരിച്ച് ആത്മഹത്യ ചെയ്തവരിൽ 90% പേർക്കും മാനസികമായ ആരോഗ്യ പ്രശ്നങ്ങൾ ഏറിയും കുറഞ്ഞും കാണപ്പെട്ടിട്ടുണ്ട്. ആത്മഹത്യ ചെയ്തവരിൽ നല്ലൊരുപങ്ക് വിഷാദ (Depression) രോഗികളാണ്. മറ്റൊരു വലിയ വിഭാഗം, മദ്യത്തിനും മയക്കുമരുന്നിനും അടിമകളായി ജീവിത നൗക എങ്ങോട്ട് തിരിച്ചുവിടണമെന്ന് ബോധ്യമില്ലാത്തവരാണ്. Schizophrenia ബാധിച്ചവരും കുറവല്ല. കടഭാരം കൊണ്ട് ജീവിതം വഴിമുട്ടി നില്ക്കുന്നവരും, പഠനം-ജോലി-ഉദ്യോഗക്കയറ്റം എന്നിവയിൽ പരാജയം സംഭവിക്കുന്നവരും, കുടുംബബന്ധങ്ങളിൽ വലിയ തോതിൽ നിരാശയനുഭവിക്കുന്നവരും ആത്മഹത്യ ചെയ്തവരുടെ കൂട്ടത്തിൽ കാണപ്പെടുന്നുണ്ട്. ഏകാന്തതയും, വർദ്ധിച്ച വികാര വിക്ഷോഭവും ഉള്ളവരും ആത്മഹത്യയ്ക്ക് ശ്രമിച്ചതായി കണ്ടെത്തിയിട്ടുണ്ട്.

വി. വേദപുസ്തകത്തിൽ പ്രത്യേകിച്ചും പഴയനിയമത്തിൽ ആത്മഹത്യ ചെയ്തവരിൽ നല്ലൊരു പങ്കും ശത്രുക്കളാൽ കൊല്ലപ്പെടുന്നത് ലജ്ജാകരമായി കണ്ടവരാണ്; രാജാവായ സിമ്രിയും (1 രാജാ. 16:18), ശൗലും (1 ദിന. 10:1-6), യെറുശലേമിലെ മൂപ്പനായിരുന്ന രാസിസും (2 മക്കാ. 14:37-46) ഒക്കെ ഇതിനുദാഹരണങ്ങളാണ്. ദുർവ്വാശിക്കാരനായ അഹീത്തോഫെലും (2 ശമു. 17:23), ഇസബേലിൽ നിന്നും ഭയന്നു കഴിഞ്ഞ ഏലിയാവും (1 രാജാ. 19:4 6), ദുഷ്കൃത്യക്കാരായ നിനവാക്കാരോട് ദയവുകാട്ടിയ ദൈവത്തോടു കോപിച്ച് യോനാ പ്രവാചകനും (യോനാ. 4:3), പശ്ഹൂർ എന്ന പുരോഹിതനെ ശിക്ഷിക്കാത്ത ദൈവത്തോട് പ്രതിഷേധിച്ച് യിരമ്യാവും (യിര. 20:12-18) ഒക്കെ മരണത്തെപ്പറ്റി ചിന്തിച്ചവരാണ്. യേശുവിനെ ഒറ്റിക്കൊടുത്ത യൂദായുടെ ആത്മഹത്യ (മത്താ. 27:3 5) യാണ് പുതിയനിയമത്തിൽ നമ്മുടെ മനസ്സിൽ മായാതെ കിടക്കുന്ന ദൃശ്യം. ആത്മഹത്യയ്ക്ക് ശ്രമിച്ച കാരാഗൃഹ പ്രമാണിയ്ക്ക് പൗലോസ് രക്ഷയുടെ വചനം നൽകി മനധൈര്യം നൽകിയ (അപ്പോ. പ്ര. 16:25-32) ഉത്തമമായ പ്രവർത്തിയാണ്.

### ആത്മഹത്യ ചെയ്തവരുടെ ശവസംസ്കാരം

ആത്മഹത്യ ചെയ്തവരെ സംസ്ക്കരിക്കുമ്പോൾ സഭയുടെ സമീപനം എന്തായിരിക്കണമെന്നുള്ളത് നൂറ്റാണ്ടുകളായി ചർച്ച ചെയ്യപ്പെടുന്ന വിഷയമാണ്. സഭാപിതാവായ അഗസ്തീനോസ് ആത്മഹത്യയെ കൊലപാതകമായിട്ടാണ് The City of God എന്ന കൃതിയിൽ വിവരിച്ചിരിക്കുന്നത്. യൂദായുടെ ആത്മഹത്യ രണ്ടാമത്തെ കൊലപാതകമായിട്ടാണ് അദ്ദേഹം വ്യാഖ്യാനിച്ചത്; ഒന്നാമത്തേത്, യേശുവിനെ കൊലയ്ക്കു കൊടുത്ത സംഭവമാണ്. 16-ാം നൂറ്റാണ്ടിൽ നടന്ന ട്രന്റ് സുന്നഹദോസ് (Council of Trent) മുതലെങ്കിലും റോമൻ കത്തോലിക്കാസഭ ആത്മഹത്യ ചെയ്തവരുടെ സംസ്ക്കാരം

സാധാരണ സംസ്കാരത്തിൽ നിന്നും വ്യത്യസ്തമായി കണ്ടിരുന്നു. ഇങ്ങനെയുള്ളവരെ 'തെമ്മാടിക്കുഴി'യിൽ സംസ്ക്കരിച്ചിരുന്നത് ജീവിച്ചിരിക്കുന്നവരെ ആത്മഹത്യാ പ്രവണതയിൽ നിന്നും നിരുത്സാഹപ്പെടുത്താനായിരുന്നു. എന്നാൽ 1978 ൽ റോമൻ കത്തോലിക്കാസഭ പ്രസിദ്ധീകരിച്ച ചലം rules for funerals ൽ ആത്മഹത്യ ചെയ്തവർക്ക് പ്രത്യേക സംസ്കാരക്രമം ഏർപ്പെടുത്തിയതായി കാണുന്നില്ല. മാത്രവുമല്ല, അതേവർഷം പോളണ്ടിൽ നടന്ന ബിഷപ്പുമാരുടെ കുട്ടായ്മയിൽ ഒരു വലിയ വിവാദമുണ്ടാക്കിയ ശേഷം ആത്മഹത്യ ചെയ്തവർക്കൊഴികെ സാധാരണ സംസ്ക്കാര ശുശ്രൂഷ നിഷേധിച്ചിരുന്നില്ല. 1992 ലെ വിശ്വാസപ്രബോധനമനുസരിച്ച് (Catechism) ആത്മഹത്യ ജീവനെ പരിപോഷിക്കുന്നതിന് ദൈവം നൽകിയ കൃപയുടെ നിഷേധമാണ് എന്നും പറഞ്ഞിരിക്കുന്നു.

നമ്മുടെ സഭയെ സംബന്ധിച്ച് പറഞ്ഞാൽ 1997 ലാണ് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയമനുസരിച്ച് 'ആത്മഹത്യ ചെയ്തവർക്കുവേണ്ടിയുള്ള ശവസംസ്ക്കാര ശുശ്രൂഷാ ക്രമം' നിലവിൽ വന്നത്. ആ പുസ്തകത്തിൽ തന്നെ കൊടുത്തിട്ടുള്ള പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ കല്പനയിൽ (No. 127/97) ആത്മഹത്യ ചെയ്തവർക്കും അന്ത്യനിമിഷം പശ്ചാത്താപം വന്നുകൂടായ്മയില്ല എന്നും "ആ വ്യക്തി അനുതപിച്ചെങ്കിൽ അനുതാപികളിൽ മനസ്സലിയുന്നവനായ ദൈവം അയാളോട് ക്ഷമിക്കയില്ലായെന്നും കരുതുവാൻ നമുക്കാവില്ല. അക്കാര്യം നാം ദൈവത്തിനു വിടുക" എന്നും പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ട്. ഇതൊക്കെയാണെങ്കിലും 1997ലെ ശവസംസ്ക്കാര ക്രമമനുസരിച്ച് ആത്മഹത്യ ചെയ്തവർക്ക് സംസ്ക്കാരക്രമം പുനർ വിചിന്തനത്തിന് വിധേയമാകേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ഈ ക്രമമനുസരിച്ച് ഭവനത്തിലെ ശുശ്രൂഷയിൽ ഒരു കൗമായും, പ്രാരംഭ പ്രാർത്ഥനയും, ഒരു എക്ബോയും, മറ്റൊരു ലഘുപ്രാർത്ഥനയും, മരിച്ചവർക്കുവേണ്ടിയുള്ള കുക്കിലിയോനും മാത്രമേ ഉള്ളൂ. പള്ളിയിലെ ശുശ്രൂഷയ്ക്കാകട്ടെ, കൗമായും, പ്രാരംഭ പ്രാർത്ഥനയും, ഒരു കോലോയും കഴിഞ്ഞ് മൃതശരീരം കല്ലറയിലേക്ക് എടുക്കുകയാണ്. മൃതശരീരം കൊണ്ടുപോകുമ്പോഴുള്ള ഗീതമാണ് (വത്സലരെ ദൂരെത്തെന്തിന്.....) അടുത്തത്. കല്ലറയിൽ കല്ലറ ശുദ്ധീകരിക്കുന്ന സമയത്തെ പാട്ടും മാലാഖമാരുടെ സ്തുതിപ്പുമാണുള്ളത്. അവസാനമായി കൗമായും, വിശ്വാസപ്രമാണവും, കുക്കിലിയോനും ചൊല്ലി സമാപിയ്ക്കുന്നു. ചുരുക്കത്തിൽ, ഭവനത്തിലും പള്ളികളിലും ഈ ശുശ്രൂഷകളിൽ ആത്മഹത്യ ചെയ്തവരോടുള്ള ദൈവസ്നേഹം പ്രകടമാകുന്ന ഒന്നുമില്ല. മാത്രവുമല്ല, മരിച്ചവരെക്കാൾ മൃതപ്രായരായി മൃതശരീരത്തിനു ചുറ്റുമിരിക്കുന്ന ബന്ധുക്കളോട് സഭയുടെ സ്നേഹവും കരുതലും വ്യക്തമാക്കുവാൻ ഈ ശുശ്രൂഷകൾക്ക് കഴിയുന്നില്ല

വി. മാമ്മോദീസായേറ്റ്, പള്ളിയിലെ എല്ലാക്കാര്യങ്ങളിലും സജീവമായി പങ്കെടുക്കുകയും എല്ലാ കൂദാശകളും ഭക്തിയോടും വിശ്വാസത്തോടും കൂടി സ്വീകരിച്ച ഒരാൾ ജീവിതത്തിലെ ഒരു സമ്മർദ്ദം സഹിയ്ക്കവയ്യാതെ ആത്മഹത്യ ചെയ്താൽ ഇത്തരത്തിൽ സംസ്ക്കരിച്ചാൽ മതിയോ? പ്രത്യേകിച്ചും വി. മാമ്മോദീസായ്ക്കുശേഷം ഒരിയ്ക്കലും പള്ളിയിൽ പ്രവേശിച്ചിട്ടില്ലാത്തവർക്കും, കൊലപാതകം പോലെയുള്ള വലിയ തെറ്റുകൾക്ക് ശിക്ഷിയ്ക്കപ്പെട്ടവർക്കുമൊക്കെ നാലു ക്രമങ്ങളിലായി ശവസംസ്ക്കാര ശുശ്രൂഷ നടത്തുമ്പോൾ ആത്മഹത്യ ചെയ്തവരോടു സഭ കാട്ടുന്നത് ക്രൂരതയല്ലേ? അവരുടെ മാതാപിതാക്കൾക്കും, ബന്ധുക്കൾക്കും വേണ്ടപ്പെട്ടയാൾ സ്വയം മരണം സ്വീകരച്ചതിന്റെ വലിയ ദു:ഖഭാരത്തോടൊപ്പം സഭയുടെ ഭാഗത്തുനിന്നു കാട്ടുന്ന ഈ വിവേചനം താങ്ങാവുന്നതിലുമധികം വലിയ ശിക്ഷയായല്ലേ കാണാനാവൂ? ദൈവത്തിന്റെ ന്യായവിധിയ്ക്ക് മരിച്ചയാളെ വിട്ടുകൊടുക്കുന്നതിനുപകരം സ്വയം വിധിയെഴുതി ആ വ്യക്തിയെയും കുടുംബത്തെയും ഒരു പ്രത്യേക കാഴ്ചപ്പാടിലാണ് സഭ കാണുന്നത് എന്നു പറഞ്ഞാൽ എന്തു മറുപടിയാണ് നമുക്കുള്ളത്? സഭയുടെ ശുശ്രൂഷാക്രമം വരുന്നതിനു മുൻപ് ബഥനി ആശ്രമക്കാർ ഉപയോഗിച്ചിരുന്ന ക്രമം അല്പം കൂടി സ്നേഹനിർഭരമാണെന്നു തോന്നുന്നു.

വീട്ടിലും, പള്ളിയിലും ലഘുവായ ഓരോ ശുശ്രൂഷ എങ്കിലും നടത്തിയാൽ അത് മരിച്ചയാളിന്റെ ബന്ധുക്കൾക്കും സ്നേഹിതർക്കും വലിയൊരു ആശ്വാസമാകും. ഇതിലെ പ്രാരംഭ പ്രാർത്ഥന, എക്ബോ, പ്രൊമിയോൻ-സെദറാ, കോലോകൾ, ബോവൂസോ എന്ന ഘടന തന്നെ നിലനിർത്തുന്നത് അഭികാമ്യമാണ്. പള്ളിയിലും ഈ കാര്യങ്ങൾ ഉൾക്കൊള്ളുന്ന ഒരു ശുശ്രൂഷ അനിവാര്യമാണ്. ഒരു സുവിശേഷ ഭാഗം പോലും ഈ സന്ദർഭത്തിൽ വായിക്കപ്പെടുന്നില്ല എന്നതാണ് ദു:ഖകരം. നിത്യജീവനെപ്പറ്റി പറയുന്ന വേദഭാഗം വായിക്കുവാൻ പ്രയാസമുണ്ടെങ്കിൽ ബഥാന്യയിലെ ലാസറിന്റെ വീട്ടിൽ യേശുതമ്പുരാൻ വന്നപ്പോൾ "കണ്ണുനീർവാർത്ത" ഭാഗം (യോഹ. 11:28-37) എങ്കിലും ദൈവാലയത്തിലെ ശുശ്രൂഷാ മദ്ധ്യേ വായിച്ചാൽ അത് ദു:ഖിച്ചിരിക്കുന്നവർക്ക് വലിയൊരു ആശ്വാസമാകും. യേശു അവരോടൊപ്പം ഉണ്ട് എന്നത് അവർക്ക് വലിയ ധൈര്യവും പ്രത്യാശയും നൽകും.

ആത്മഹത്യയെന്നത് ഒരാൾ മാനസികമായ ഒരു പ്രത്യേക അവസരത്തിൽ പെട്ടെന്നെടുക്കുന്ന തീരുമാനപ്രകാരമാണെന്നുള്ളത് മന:ശാസ്ത്രജ്ഞന്മാർ തെളിയിച്ചിട്ടുണ്ട്. മാതാപിതാക്കളുടെ ശകാരം കേട്ട് ആത്മഹത്യ ചെയ്ത രണ്ട് കുട്ടികളുടെ അവസ്ഥ അടുത്തകാലത്ത് അറിയാനിടയായി. നമ്മുടെ യുവജനസമ്മേളനങ്ങളിലും മറ്റും നമ്മുടെ കുഞ്ഞുങ്ങൾ കൂടുതൽ മനക്കട്ടിയുള്ളവരായി വളർന്നുവരുവാൻ പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു. വിജയികളെ അനുമോദിക്കുന്നതിനോടൊപ്പം ജീവിതത്തിൽ പരാജയപ്പെടുന്നവരോടുള്ള ആത്മീയ ശുശ്രൂഷ നാം വർദ്ധിപ്പിക്കേണ്ടതായിട്ടുണ്ട്. പരീക്ഷയിലും, ജോലിയിലും, വിവാഹജീവിതത്തിലും പെട്ടെന്നുണ്ടാകുന്ന പരാജയം ഉൾക്കൊള്ളുവാൻ യുവതീയുവാക്കളെ എങ്ങനെ പ്രബോധിപ്പിക്കാം എന്നതും സഭയുടെ ദൗത്യമായി നാം ഏറ്റെടുക്കണം. യുവജനപ്രസ്ഥാനത്തിന്റെയും MGOCSM ന്റെയും സമ്മേളനങ്ങൾ ആകർഷകമായ സംഭവങ്ങളായി (events) മാറ്റുന്നതിനുപകരം നമ്മുടെ കുഞ്ഞുങ്ങൾക്ക് ജീവിത നൈപുണ്യം പകരുന്ന അവസരങ്ങളായി മാറേണ്ടതുണ്ട്. അവർ ജീവനെയും ആയുസ്സിനെയും മാനിച്ച് അവ ദൈവത്തിന്റെ ദാനങ്ങളാണെന്നും പ്രതിസന്ധികൾ ധൈര്യപൂർവ്വം തരണം ചെയ്യുന്നിടത്താണ് ദൈവകൃപകളുടെ പ്രകാശനം നടക്കുന്നതെന്നും തിരിച്ചറിയേണ്ടതുണ്ട്. ○

ആത്മീയ സുകൃതങ്ങളുടെ പരമകാഷ്ഠയാണ് കരുണ. ഒരുവന്റെ ദയനീയാവസ്ഥയിൽ അനുകമ്പ തോന്നുകയും അയാളുടെ ദുരിതം അകറ്റുവാൻ വേണ്ടത് ചെയ്യുകയുമാണ് കരുണ കൊണ്ട് ഉദ്ദേശിക്കുന്നത്. കരുണ എന്നപദത്തിന്റെ എബ്രായപദം ' റഹമീം'എന്നാണ് അതിനു കരുണ, അനുകമ്പ, ദയ, മനസ്സലിവ്, ആർദ്രത തുടങ്ങിയ അർത്ഥങ്ങളുണ്ട്. തകരാറിലായ ബന്ധത്തിന്റെ പുനർജീവനമാണ് കരുണയിലൂടെ പ്രാവർത്തികമാകുന്നത്. ഒരുവന്റെ ദുരവസ്ഥയിൽ അവനോട് കാട്ടുന്ന ഭാവമാണ് കരുണ. എല്ലാ രീതിയിലും ഉന്നതനായ ഒരാളിന് തന്റെ പരമാധികാരത്തിന് കീഴിലുള്ളവരോടുള്ള മൃദുല വികാരമായി കരുണയെ നിർവചിക്കാം. ക്ഷമാ ഭാവത്തിലാണ് ദൈവം പലപ്പോഴും തന്റെ കരുണ വെളിപ്പെടുത്തുന്നത്. യാഗത്തിലല്ല, കരുണയിലാണ് ദൈവം പ്രസാദിക്കുന്നത്. (മത്തായി 9:13). ധാർമികതയുടെ അടിസ്ഥാനം കരുണയാണ്. മഹാന്മാരുടെ ലക്ഷണമാണ് ദുർബലരോട് കരുണ കാണിക്കുക എന്നത്. മറ്റുള്ളവരോട് കരുണ കാണിക്കുന്നതിനേക്കാൾ വലിയ ഈശ്വരപൂജയില്ല. മനുഷ്യരോട് മാത്രമല്ല എല്ലാ ജീവജന്തുക്കളോടും കരുണയുള്ളവരായിരിപ്പാൻ നാം കടപ്പെട്ടിരിക്കുന്നു. ദൈവത്തോടുള്ള ഭക്തിയും എല്ലാ ജീവജാലങ്ങളോടും ഉള്ള കരുണയുമാണ് എല്ലാ മതങ്ങളുടെയും സത്ത.

ദൈവത്തിന്റെ നീതിയും മഹത്വവും ഏറ്റവും അധികം വെളിപ്പെടുന്നത് കരുണയിലാണ്. കരുണയുടെ മൂർത്തി ഭാവമായിരുന്നു യേശുക്രിസ്തു. കർത്താവ് രോഗികളോടും പാപികളോടും വിധവകളോടും ചുങ്കക്കാരോടും പാർശ്വവൽക്കരിക്കപ്പെട്ടവരോടും എല്ലാം കരുണയുള്ളവനായിരുന്നു. ദൈവം കരുണയുള്ളവനായിരിക്കുന്നതുപോലെ തന്റെ ശിഷ്യരും കരുണയുള്ളവർ ആകുവാനാണ് ദൈവം ആഗ്രഹിക്കുന്നത് (ലൂക്കോ 6:36). കരുണ കാണിക്കുന്നവർ മാത്രമേ ദൈവത്തിന്റെ കരുണ പ്രതീക്ഷിക്കേണ്ടതുള്ളൂ(മത്താ 5:7).

# കരുണ


**ഫാ. മത്തായി വൈദ്യൻ**
മാതാ മറിയം ആശ്രമം തിരുവനന്തപുരം




എല്ലാ മതങ്ങളുടെയും താക്കോലും മനുഷ്യന്റെ ഏറ്റവും ശ്രേഷ്ഠമായ മൂല്യങ്ങളിൽ ഒന്നുമാണ് കരുണ. ഇസ്ലാം മതത്തിൽ അല്ലാഹുവിന്റെ പ്രധാന ലക്ഷണമാണ് കരുണ. ഭൂമിയിലുള്ളവരോട് നിങ്ങൾ കരുണ കാണിക്കൂ, ആകാശത്തിൽ ഉള്ളവൻ നിങ്ങളോടും കരുണ കാണിക്കും( മുഹമ്മദ് നബി ). ഭഗവത്ഗീതയിലെ മുഖ്യ അനുശാസനകളിൽ ഒന്നാണ് കരുണ. ഉപനിഷത്തിൽ പറയുന്നത് 'കരുണയുള്ളവൻ ഒരു വ്യക്തിയല്ല, മറിച്ച് സമൂഹത്തിന്റെ പ്രതിനിധിയാണ്'. ആ വ്യക്തിയുടെ ജീവിതലക്ഷ്യം സ്വയം മുക്തനാവുകയല്ല, സമസൃഷ്ടിയെ മുക്തമാക്കുക എന്നതാണ്. ബുദ്ധമതം അനുശാസിക്കുന്നത് ഒരു മാതാവ് തന്റെ ഒരേയൊരു കുഞ്ഞിന്റെ പ്രാണനെ കരുതി രാത്രി മുഴുവൻ ഉറക്കമൊഴിച്ച് ശുശ്രൂഷിക്കുന്നത് പോലെ നാമെല്ലാവരും എല്ലാ പ്രാണികളുടെയും സുഖത്തെയും മനസ്സിൽ വിചാരിച്ചുകൊണ്ട് നിസ്സീമമായ കരുണയും സ്നേഹവും വെച്ച് പുലർത്തണം എന്നാണ്. മനുഷ്യനിൽ നിന്ന് പരക്കുന്ന ഏറ്റവും വിശുദ്ധമായ സുഗന്ധമാണ് കരുണ. അത് മനുഷ്യനെ ആകാശത്തോളമുയർത്തുന്നു; അതിനപ്പുറത്തെ ലോകത്തെ സ്പർശിക്കുന്നു. കരുണയിൽ നിന്ന് കണ്ണുനീർത്തുള്ളികളുണ്ടാകുന്നു. അത് പ്രവഹിച്ച്, പ്രവഹിച്ച് നന്മയുടെ പുഴ രൂപപ്പെടുന്നു എന്നാണ് ബുദ്ധൻ പഠിപ്പിക്കുന്നത്

കരുണയുള്ള ഒരു ഹൃദയമുണ്ടെങ്കിൽ അവരെ എല്ലാവരും ഇഷ്ടപ്പെടും. മദർ തെരേസയെ ലോകം ഇന്നും ആദരിക്കാൻ കാരണം അവൾ കരുണയുടെ ആൾരൂപമായിരുന്നതുകൊണ്ടാണ്. വേദനിക്കുന്ന മനുഷ്യരെ എവിടെ കാണുന്നുവോ അപ്പോൾ മദറിന്റെ ഹൃദയം വേദനിക്കുമായിരുന്നു. അവരെ സഹായിക്കുവാൻ എന്ത് ത്യാഗവും സഹി

ക്കാനും അവർ സന്നദ്ധയായിരുന്നു. ഏത് നിന്ദയും അപമാനവും സഹിക്കുവാനും മദർ തയ്യാറായിരുന്നു. ഒരിക്കൽ കൽക്കട്ടയിലെ ഒരു ധനാഢ്യന്റെ അടുക്കൽ സഹായത്തിനായി അവർ ചെന്നു. മദർ തന്റെ സന്ദർശനോദ്ദേശം അദ്ദേഹത്തോട് പങ്കുവെച്ചുകൊണ്ട് കൈനീട്ടി. അപ്പോൾ ആ ധനികൻ  മദറിന്റെ കയ്യിൽ കാർക്കിച്ചു തുപ്പി. അപ്പോൾ മദർ തന്റെ കൈ തുടച്ചു കൊണ്ട് പറഞ്ഞു: ' എന്റെ വിഹിതം നിങ്ങൾ എനിക്കു നൽകി. അത് ഞാൻ അർഹിക്കുന്നതാണ്.ഇനി എന്റെ കുഞ്ഞുങ്ങൾക്ക് കഴിയാൻ ആവശ്യമായ വക നൽകിയാലും'. മദറിന്റെ ഹൃദയം എത്ര കരുണാമയമാണെന്ന് നോക്കുക. നാം മറ്റുള്ളവരെ സന്തോഷിപ്പിപ്പാൻ ആഗ്രഹിക്കുന്നുവെങ്കിൽ നാം കരുണ ശീലിക്കണം. ഒരു മനുഷ്യന്റെ മഹത്വം വെളിപ്പെടുന്നത് അവൻ ചെറിയവരോട് എങ്ങനെ കരുണയോടെ പെരുമാറുന്നു എന്നതിനെ ആശ്രയിച്ചിരിക്കുന്നു.

നമ്മുടെ ഇടയിൽ കരുണയോടെ, ഔദാര്യപൂർവ്വം മറ്റുള്ളവരോട് പെരുമാറുന്നവർ ധാരാളമുണ്ട്. എന്നാൽ കരുണ അല്പം പോലുമില്ലാതെ പെരുമാറുന്നവരും കുറവല്ല. ഒരുപക്ഷേ മറ്റുള്ളവരോട് കരുണകാട്ടി അതുവഴി വലിയ നഷ്ടം ഉണ്ടാകും എന്നതാകാം അവരുടെ ഭയം.എന്നാൽ കരുണ കാണിച്ചാൽ അതുവഴി നമുക്കുണ്ടാകുന്ന നഷ്ടത്തേക്കാൾ പതിന്മടങ്ങ് ലാഭമാണെന്നതാണ് വസ്തുത. നമുക്ക് സന്തോഷവും സമാധാനവും ലഭിക്കണമെങ്കിൽ നാം മറ്റുള്ളവരോട് കരുണ കാണിക്കണം. മറ്റുള്ളവരോട് കരുണ കാണിക്കുന്നത് ദൈവത്തോട് കാണിക്കുന്നതിന് തുല്യമാണ്. ദൈവം ഒരിക്കലും നമുക്ക് കടക്കാരൻ ആയിരിക്കുകയില്ല. ദൈവം അതിന്റെ പതിന്മടങ്ങ് കരുണ നമുക്ക് തിരിച്ചു നൽകും. കരുണയുള്ളവർ ഭാഗ്യവാന്മാർ,അവർക്ക് കരുണ ലഭിക്കും എന്നാണ് കർത്താവ് നമ്മെ പഠിപ്പിക്കുന്നത്. ദൈവത്തിന്റെ മക്കളായ സഹജീവികളോട് നാം കരുണകാട്ടിയാൽ ഈ ലോകത്തിൽ തന്നെ ദൈവം അതിന് പ്രതിഫലം നൽകും. നമ്മുടെ കരുണ നിറഞ്ഞ, സ്നേഹപൂർവ്വമായ ഒരു വാക്കു കേൾക്കാൻ കൊതിക്കുന്ന എത്രയോ ആളുകൾ ഉണ്ടെന്ന് നാം മനസ്സിലാക്കുന്നുണ്ടോ? അശുദ്ധരെന്ന് പറഞ്ഞ് സമൂഹം പുറന്തള്ളിയ വ്യക്തികളെ സ്നേഹിക്കാനും ശുശ്രൂഷിക്കാനും നമുക്ക് കഴിയുന്നുണ്ടോ? പണം കൊടുക്കുന്നത് മാത്രമല്ല ദാനധർമ്മം.മറ്റുള്ളവരോടുള്ള കരുണാപൂർവ്വമായ പെരുമാറ്റങ്ങളും ദാനധർമ്മമാണ്. കൂടപ്പിറപ്പുകളോട് അശേഷം കരുണയില്ലാതെ പ്രവർത്തിക്കുന്ന ധാരാളം ആളുകളും നമ്മുടെ സമൂഹത്തിലുണ്ട് മറ്റുള്ളവരുടെ ദുഃഖത്തിൽ സന്തോഷിക്കുന്നവരും ഇല്ലാതില്ല. ഭാര്യയോട് മൃഗീയമായി പെരുമാറുന്ന ഭർത്താക്കന്മാരും ഭർത്താക്കന്മാരോട് യാതൊരു മനുഷ്യപ്പറ്റും കാണിക്കാത്ത ഭാര്യമാരും, വൃദ്ധരായ മാതാപിതാക്കളോട് നീചമായി പെരുമാറുന്ന മക്കളും ഹൃദയത്തിൽ കരുണയില്ലാത്തവരാണ്. കരുണയില്ലാത്തവൻ സാമൂഹ്യ ജീവിതത്തിൽ ദ്രവിച്ച മരക്കഷ്ണത്തിന് സമനാണെന്നാണ് രവീന്ദ്രനാഥ ടാഗോർ പറയുന്നത്.സ്നേഹവും കരുണയുമില്ലാതെ മനുഷ്യത്വത്തിന് നിലനിൽപ്പില്ല. ദൈനംദിനം എത്രയെത്ര ആളുകളാണ് നമ്മുടെ കാരുണ്യം പ്രതീക്ഷിച്ച് നമ്മുടെ മുമ്പിൽ കൈനീട്ടുന്നത്?അവരോടുള്ള നമ്മുടെ പ്രതികരണം എന്താണ്?

അതിരുകളില്ലാത്ത ശക്തിയാണ് കരുണ. ഭാഷയ്ക്കും, വർഗ്ഗത്തിനും, നിറത്തിനും, ഉപരിയായി എവിടെയും കരുണ പ്രവർത്തിക്കുന്നു. ധ്യാനനിമഗ്നായിരുന്ന ഒരു ബുദ്ധസന്യാസിയുടെ അടുക്കൽ സഹായ അഭ്യർത്ഥനയുമായി ഒരു പാവപ്പെട്ട കുടുംബത്തിലെ അംഗങ്ങൾ എത്തി. പട്ടിണി മൂലം തീർത്തും അവശരായ അവരെ കണ്ടപ്പോൾ സന്യാസിക്ക് അവരോട് മനസ്സിലു തോന്നി. പക്ഷേ അവർക്ക് കൊടുക്കുവാൻ സന്യാസിയുടെ പക്കൽ ഒന്നുമില്ലായിരുന്നു. അവരെ വെറും കയ്യോടെ തിരിച്ചയക്കുവാൻ മനസ്സുവരാതിരുന്നത് കൊണ്ട് അദ്ദേഹം ചുറ്റും നോക്കി. അപ്പോഴാണ് അവിടെ ഉണ്ടായിരുന്ന ബുദ്ധ പ്രതിമയുടെ ശിരസ്സിൽ ഒരു സ്വർണ്ണ കിരീടം ഇരിക്കുന്നത് സന്യാസി കണ്ടത്.അദ്ദേഹം ഉടനെ ആ സ്വർണ കിരീടം എടുത്ത് നൽകിക്കൊണ്ട് പറഞ്ഞു:' നിങ്ങൾ എത്രയും വേഗം ഇത് വിറ്റ് നിങ്ങളുടെ പട്ടിണി മാറ്റുക'. അവർ സന്തോഷപൂർവ്വം ആ സ്വർണ കിരീടവുമായി പോകുമ്പോൾ അതേക്കുറിച്ചുള്ള വാർത്ത കാട്ടുതീ പോലെ പരന്നു. ആളുകൾ ഓടിക്കൂടി. സന്യാസിയോട് ചോദിച്ചു:' നിങ്ങൾ എന്ത് അപരാധമാണ് ചെയ്തത്! ശ്രീബുദ്ധന്റെ കിരീടം എടുത്ത് ദാനം ചെയ്യാൻ നിങ്ങളെ ആരാണ് അധികാരപ്പെടുത്തിയത്'. അപ്പോൾ അദ്ദേഹം ചൈനയിലെ ബുദ്ധസന്യാസി ആയിരുന്ന താൻകയുടെ കഥ പറഞ്ഞു. ഒരിക്കൽ അതിശൈത്യം മൂലം താൻകയും ശിഷ്യന്മാരും തണുത്തുവിറച്ചു.ആ തണുപ്പിൽ നിന്ന് രക്ഷപ്പെടണമെങ്കിൽ എത്രയും വേഗം തീ കൂട്ടിയേ മതിയാവൂ. പക്ഷേ, അവരുടെ പക്കൽ അല്പം പോലും വിറകുണ്ടായിരുന്നില്ല. എന്തുചെയ്യണമെന്നറിയാതെ അവർ ചിന്താനിമഗ്നരായി കഴിയുമ്പോഴാണ് താൻകയുടെ ദൃഷ്ടിയിൽ അവിടെയുണ്ടായിരുന്ന  ബുദ്ധപ്രതിമ പതിഞ്ഞത്. അത് തടിയിൽ കൊത്തിയെടുത്ത പ്രതിമയായിരുന്നു. അദ്ദേഹം ആ പ്രതിമ എടുത്തു വെട്ടിക്കീറി അതിന്റെ കഷ്ണങ്ങൾ കൊണ്ട് തീ കൂട്ടി. താൻകയുടെ ഈ പ്രവർത്തി കണ്ടു ഷോക്കേറ്റ പോലെ നിന്ന ശിഷ്യന്മാരോട് അദ്ദേഹം പറഞ്ഞത് :' ബുദ്ധന്റെ ഹൃദയം സ്നേഹവും കരുണയും നിറഞ്ഞതാണ്. നമ്മുടെ ദുഃഖം അകറ്റാൻ വേണ്ടി തന്റെ കയ്യോ കാലോ മുറിച്ചു തരേണ്ടി വന്നാൽ അദ്ദേഹമത് സന്തോഷപൂർവ്വം ചെയ്യുമെന്നത് നിങ്ങൾ മറക്കേണ്ട'. ബുദ്ധന്റെ കിരീടം എടുത്ത് ദാനം ചെയ്ത സന്യാസിയുടെയും ബുദ്ധന്റെ പ്രതിമ വെട്ടിക്കീറി തീ കൂട്ടിയ താൻകയുടെയും നടപടികളെ അധികമാരും ന്യായീകരിച്ചെന്നു വരികയില്ല. പകരം വിമർശിച്ചുവെന്നു വന്നേക്കാം പക്ഷേ അപ്പോഴും നാം മറന്നു പോകുന്ന ഒരു കാര്യമുണ്ട് ദൈവം നമ്മിൽനിന്ന് ആഗ്രഹിക്കുന്നത് ഭക്തിയേക്കാൾ മറ്റുള്ളവരോടുള്ള കരുണയാണ് എന്നുള്ളത്.

മനസ്സിന്റെ ഏറ്റവും വലിയ നന്മയാണ് കരുണ.കരുണ വർദ്ധിക്കുന്തോറും മഹത്വവും വർധിക്കുന്നു. കരുണയുടെയും ദയയുടെയും വിളനിലമായിരുന്നു ഫ്ലോറൻസ് നൈറ്റിംഗൽ. 1884 ൽ ഇംഗ്ലണ്ടും ഫ്രാൻസും ചേർന്ന് റഷ്യയ്ക്കെതിരെ യുദ്ധം ചെയ്യുമ്പോൾ യുദ്ധ സ്ഥലത്ത് പടർന്നു പിടിച്ച കോളറയ്ക്കും മുറിവേറ്റവർക്കും ഇടയിൽ ആതുര ശുശ്രൂഷ ചെയ്ത ധീര വനിതയാണ് ഫ്ലോറൻസ്.അവർ സൈനികരോട് പറഞ്ഞു: 'രോഗികൾ അവശരാണ്.നമ്മുടെ സഹോദരങ്ങളായ അവരോട് സൗമ്യമായും ശാന്തമായും പെരുമാറണം'. പിന്നീട് അവരെക്കുറിച്ച് ഒരു സൈനികൻ എഴുതി: 'അവർ ഞങ്ങളുടെ സമീപത്തുകൂടി കടന്നു പോകുന്നത് ഞങ്ങളെ പുളകം കൊള്ളിച്ചു. ഞങ്ങളുടെ

ദുഃഖങ്ങൾ ഞങ്ങൾ മറന്നു. നാം ചെയ്യുന്ന കാരുണ്യ പ്രവർത്തികൾക്ക് ഉണ്ടാകുന്ന ഫലം എത്രയോ വിസ്മയകരവും അത്ഭുതകരവുമാണ് നാം ചെയ്യുന്ന കാരുണ്യ പ്രവർത്തികൾക്ക് പരലോകത്തിൽ ഉണ്ടാകുന്ന ഫലം നമുക്ക് വിഭാവനം ചെയ്യാൻ സാധിക്കാത്തതാണ്.കർത്താവ് കൽപ്പിച്ചിട്ടുണ്ട് 'ഈ എളിയവരിൽ ഒരുത്തന് നിങ്ങൾ ചെയ്തിടത്തോളം എല്ലാം എനിക്ക് ചെയ്തു, നിഷേധിച്ചപ്പോൾ എനിക്ക് നിഷേധിച്ചു(മത്താ 25:40 45)

സെനക്ക എന്ന ചിന്തകൻ പറയുന്നത്: 'കരുണയുടെ ഭാഷ ബധിരന് കേൾക്കാൻ പറ്റും. മൂകന് മനസ്സിലാകും'. കരുണ ചലനാത്മകമായ ശക്തിയാണ്. സമയത്തെയും കാലത്തെയും അതിജീവിക്കുവാൻ കഴിവുള്ള കാരുണ്യത്തിന് വ്യക്തികളെ രൂപാന്തരപ്പെടുത്തുവാനുള്ള കഴിവുണ്ട്. ക്ഷമിക്കാനുള്ള ശക്തി വർദ്ധിപ്പിക്കുന്നു. പൊതുജനം മിക്കപ്പോഴും വസ്തുതകളെ ഉപരി വിപ്ലവമായെ കാണുകയുള്ളൂ. ആരിലും ഏതിലും എപ്പോഴും കുറ്റവും കുറവും കണ്ടുപിടിച്ച് ആലോചിക്കുവാൻ ജനങ്ങൾക്ക് ഒരു പ്രത്യേക കഴിവുണ്ട്. ആട്ടിപായിക്കേണ്ടുന്നതായ വേശ്യയെ കണ്ടിട്ട് അവളോട് കയർക്കുന്നതിന് പകരം മകളോട് എന്നപോലെ യേശു കാരുണ്യത്തോടെ പുഞ്ചിരി തൂകുന്നത് കണ്ടപ്പോൾ അവിടെ നിന്നിരുന്നവരെല്ലാം ആശ്ചര്യപ്പെട്ടു. 'കരുണയ്ക്ക് മുമ്പിൽ മായിപ്പിക്കപ്പെടാത്തതായി ഒന്നുമില്ല'. (നിത്യചൈതന്യയതി).' ദൈവ കാരുണ്യത്തിന് വിശാലതയുണ്ട്.കടലിന്റെ വിശാലത പോലെ തന്നെ' (ഫെഡറിക് ഫേർ). മനുഷ്യർ എത്ര മാരകമായ പാപം ചെയ്താലും അവയെല്ലാം ക്ഷമിക്കുന്ന കരുണാമയനാണ് ദൈവം.നമ്മുടെ ഓരോരുത്തരുടെയും മനസ്സിൽ കരുണ കാത്തുസൂക്ഷിക്കുകയും ജീവിതത്തിൽ കരുണയുടെ പ്രവാചകന്മാരായി നാം തീരുകയും വേണം.

ആൽബർട്ട് ഐൻസ്റ്റീന്റെ അഭിപ്രായത്തിൽ, മനുഷ്യ ജീവിതത്തിന്റെ ഉദ്ദേശ്യം മറ്റുള്ളവരെ ശുശ്രൂഷിക്കുകയും അവരോട് കരുണ കാണിക്കുകയും അവരെ സഹായിക്കുകയുമാണ്. നാം മറ്റുള്ളവരുടെ ദുഃഖം അകറ്റുവാൻ ശ്രമിക്കുമ്പോൾ ദൈവം നമ്മുടെ ദുഃഖം മാറ്റിത്തരും.നാം മറ്റുള്ളവരുടെ ദുഃഖം കാണാതെ പോയാൽ മറ്റുള്ളവർ നമ്മുടെ ദുഃഖം കണ്ടില്ലെന്നു വന്നേക്കാം. ഒരു ദുർബല നിമിഷത്തിൽ അറിഞ്ഞോ അറിയാതെയോ ഒരാൾ ചെയ്ത ചെറിയൊരു തെറ്റിന്റെ മരിക്കാത്ത ഓർമ്മകളുമായി വൈരാഗ്യത്തോടെ കഴിയുന്നവരാണ് നമ്മളിൽ പലരും. അവനെക്കുറിച്ച് വെറുപ്പും വിദ്വേഷവും മനസ്സിൽ സൂക്ഷിച്ച് പ്രതികാരം ചെയ്യാൻ അവസരം നോക്കി നടക്കുകയാണ് നമ്മൾ.തെറ്റുകൾ ആർക്കും പറ്റാം; വീഴ്ചകൾ സ്വാഭാവികമാണ്.അതിൽ നിന്ന് കരകയറാൻ ചെയ്തുപോയ തെറ്റിനെ ഓർത്ത് അനുതപിച്ച് ഒരു പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുവാൻ ഒരവസരം നൽകുന്നതിന് പകരം എന്നാളും അവർ ആ തെറ്റിൽ തുടരണമെന്നും ഒരിക്കലും ഒരു മടങ്ങിവരവിന് അവസരം കൊടുക്കുകയില്ലെന്നുള്ള പിടിവാശിയിൽ ആണോ നമ്മൾ? കരുണയില്ലാതെ ഒരു ന്യായവിധിയും പാടില്ല

ഓരോ പാപിയുടെയും പുനർജന്മം നടക്കുന്നത് ദൈവത്തിന്റെ കരുണ മൂലമാണ്. ഒരു പാപിയുടെ ഏറ്റവും നികൃഷ്ടാവസ്ഥയിൽ ദൈവത്തിന്റെ കോപം ജ്വലിക്കുകയല്ല,മറിച്ച് അനന്ത കരുണയാൽ ദൈവത്തിന്റെ ഹൃദയം അവരിലേക്ക് അടുക്കുകയാണ് ചെയ്യുന്നത്. (വി. മറിയ ഫൗസ്തീനാ). മറ്റുള്ളവർക്ക് നമ്മുടെ ഹൃദയത്തിൽ അല്പം എങ്കിലും സ്ഥാനം ഉണ്ടെങ്കിലേ അവരോട് കരുണയോടെ പെരുമാറുവാൻ നമുക്ക് സാധിക്കുകയുള്ളൂ. മറ്റുള്ളവരെക്കുറിച്ച് നമുക്ക് ചിന്തയില്ലെങ്കിൽ നാം അവരെ അവഗണിക്കുക മാത്രമല്ല അവരോട് ക്രൂരമായി പെരുമാറുകയും ചെയ്യാനാണ് സാധ്യത. ആകയാൽ നമുക്ക് കരുണയുള്ള മനുഷ്യരാകാം. നമ്മുടെ ജീവിതത്തെക്കുറിച്ചുള്ളതുപോലെ മറ്റുള്ളവരുടെ ജീവിതത്തെക്കുറിച്ചും അവരുടെ നന്മയെക്കുറിച്ചും നാം ശ്രദ്ധയുള്ളവരായിരിക്കണം. എന്നുമാത്രമല്ല,അവരുടെ നന്മയ്ക്കു വേണ്ടി നാം നഷ്ടം സഹിക്കാനും ജീവൻ നഷ്ടപ്പെടുത്താനും തയ്യാറാകണം. എങ്കിൽ മാത്രമേ നമ്മുടെ ജീവിതത്തിന് ഏറെ അർത്ഥവും മൂല്യവും ഉണ്ടാവുകയുള്ളൂ

സഹജീവികളെ മുറിപ്പെടുത്തുന്നവനെയല്ല, എല്ലാ ജീവികളോടും കരുണ കാണിക്കുന്നവനെയാണ് കുലീനൻ എന്ന് വിളിക്കുക. അസീസിയിലെ ഫ്രാൻസിസും പാമ്പാടി തിരുമേനിയും ഒക്കെ മനുഷ്യരോട് മാത്രമല്ല മൃഗങ്ങളോടും കരുണയുള്ളവരായിരുന്നു



## ഓർമ്മ



ഇയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 11- ാം ഓർമ്മ (നവം. 20, പത്തനാപുരം താബോർ ദയറ)



സദാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (206 ാം ഓർമ്മ (നവം 24, കോട്ടയം പഴയ സെമിനാരി)



പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ (26-ാം ഓർമ്മ (നവം 24, കോട്ടയം പഴയ സെമിനാരി)



തോമാ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (51-ാം ഓർമ്മ, ഡിസം. 3, പത്തനാപുരം താബോർ ദയറ)



പ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ (47 ാം ഓർമ്മ, ഡിസം 8 ദേവലോകം കാതോലിക്കേറ്റ് അരമന)



മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ (10-ാംഓർമ്മ, ഡിസം 9, വളയംചിറങ്ങര സെ പീറ്റേഴ്സ & സെ പോൾസ് പള്ളി

നിരീക്ഷണം... 23-ാം പേജിൽ നിന്നും...

വുന്ന പെന്തിക്കോസ്തി പെരുന്നാളിലെ സംഭവം. അ.പ്ര. 2:6. "ഈ മുഴക്കം ഉണ്ടായപ്പോൾ പുരുഷാരം വന്നുകൂടി. ഓരോരുത്തർ താന്താന്റെ ഭാഷയിൽ (ഇല്ലാത്ത ഭാഷയിലല്ല) അവർ സംസാരിക്കുന്നതു കേട്ട് അമ്പരന്നു". 2. പുറജാതികൾക്കായി സഭയുടെ വാതിൽ തുറക്കപ്പെട്ടപ്പോൾ. അ.പ്ര. 10:44-46. 3. യഹൂദന്മാർ സഭാഗംങ്ങളായി ത്തീർന്നപ്പോൾ. അ.പ്ര. 19:6.

ക്രിസ്തു അന്യഭാഷ പറഞ്ഞില്ല. മറ്റുള്ളവർ അങ്ങനെ പറയണമെന്നു പറഞ്ഞില്ല. വിശുദ്ധ കന്യക മറിയാമോ ആദിമസഭയിലെ വിശുദ്ധരോ അന്യഭാഷയിൽ സംസാരിച്ചില്ല. പന്ത്രണ്ട് ശിഷ്യന്മാർ മറ്റുള്ളവർക്ക് അറിഞ്ഞു കൂടാത്ത അന്യഭാഷ പറഞ്ഞതായി കാണുന്നില്ല. എല്ലാവർക്കും മനസ്സിലാകാതെയും പൊരുൾ തിരിച്ചുകൊടുക്കാതെയുമാണ് അന്യഭാഷാ സംസാരങ്ങളിൽ അതു കാപട്യമാണ്. അന്യഭാഷയുടെ പരിമിതി മനസ്സിലാക്കിത്തരുന്ന അനേകം വാക്യങ്ങൾ ബൈബിളിലുണ്ട്. ഉദാ. 1 കൊരി. 14:6. "സഹോദരന്മാരേ, ഞാൻ വെളിപ്പാടായിട്ടോ ജ്ഞാനമായിട്ടോ പ്രവചനമായിട്ടോ ഉപദേശമായിട്ടോ നിങ്ങളോട് സംസാരിക്കാതെ അന്യഭാഷകളിൽ സംസാരിച്ചുകൊണ്ട് നിങ്ങളുടെയടുക്കൽ വന്നാൽ എന്തു പ്രയോജനം" 1 കൊരി. 14:19. "എങ്കിലും സഭയിൽ പതിനായിരം വാക്ക് അന്യഭാഷകളിൽ സംസാരിക്കുന്നതിനേക്കാൾ അധികം മറ്റുള്ളവരേയും പഠിപ്പിക്കേണ്ടതിന് ബുദ്ധികൊണ്ട് അഞ്ചു വാക്ക് പറയാൻ ഞാൻ ഇച്ഛിക്കുന്നു".

ആകാശത്തുനിന്ന് മുഴക്കവും കുലുക്കവും അഗ്നിനാവുകളും പ്രത്യക്ഷപ്പെട്ടത് ഇന്നും ആവർത്തിക്കുന്നുണ്ടോ? അന്ത്യകാലത്ത് (അ.പ്ര. 2:16) സൂര്യൻ ഇരുളായും ചന്ദ്രൻ രക്തനിറമായും മാറും. രക്തവും തീയും പുകയാവിയും ഉണ്ടാകും". ഇവ ഉണ്ടാകാതെ ആത്മാവിന്റെ പകർച്ച മാത്രം യാഥാർത്ഥ്യമാകുമോ? പക്വമായ ആത്മീയതയെയാണ് പിന്തുടരേണ്ടത്. ○

പുതിയനിയമ പഠനം... 24-ാം പേജിൽ നിന്നും...

സുവിശേഷ പ്രസംഗത്താൽ അനേകർ ക്രിസ്തുമതം സ്വീകരിക്കുന്നതിൽ എഫേസൂസ് നഗരത്തിലെ ദെമെത്രിയോസ് എന്ന ലോഹപ്പണിക്കാരനും സംഘത്തിനും വലിയ എതിർപ്പുണ്ടായി. അർത്തമീസ് ക്ഷേത്രത്തിന്റെ പ്രവർത്തനങ്ങളിൽ വ്യാപൃതരായിരുന്ന ഇവർക്ക് തങ്ങളുടെ ഉപജീവനമാർഗ്ഗം നിലച്ചുപോകുമോ എന്ന ആശങ്കയായിരുന്നു എതിർപ്പിനു കാരണം. ദെമെത്രിയോസും സംഘവും പൗലോസിനെ കലഹക്കാരനായി പ്രഖ്യാപിച്ച് ജനങ്ങളെ ഇളക്കിവിട്ട് പട്ടണത്തിന്റെ ഹാളിൽ വലിയൊരു സമ്മേളനം സംഘടിപ്പിച്ചു. വന്നുചേർന്നവർ "അർത്തമീസ് ദേവി നീണാൾ വാഴട്ടെ" എന്നയർത്ഥം വരുന്ന മുദ്രാവാക്യങ്ങൾ മുഴക്കി അക്രമാസക്തരായപ്പോൾ പട്ടണ മേനവൻ (Town Mayor) അവരെ ശാന്തരാക്കിക്കൊണ്ട് മൊഴിഞ്ഞതാണ് 19:37 40 ൽ നാം വായിക്കുന്നത്. ഇക്കൂട്ടർ അർത്തമീസ് ക്ഷേത്രത്തിനും, പട്ടണത്തിനും ഭീഷണിയല്ലാത്തതിനാൽ പരാതിക്കാരായ ദെമെത്രിയോസും സംഘവും വ്യവസ്ഥാപിതമായ കോടതികളിൽ തർക്കവിഷയം അവതരിപ്പിക്കുവാൻ ആഹ്വാനം ചെയ്തുകൊണ്ട് അദ്ദേഹം യോഗം പിരിച്ചുവിടുകയും ചെയ്തു. ○

## 121-ാം ഓർമ്മപ്പെരുന്നാൾ
## നവംബർ 2



പരികീർത്തിതനാം
പരിശുദ്ധാ-പരുമല മരുവും തിരുമേനീ
ഞങ്ങൾക്കായ് പ്രാർത്ഥിച്ചീടണമേ...
ഞങ്ങളെ കാക്കേണമേ...

By:
**V. I. George & Ciji**
**Sojan, Mary & Hannah**
**Tijo, Anna & Joanna**

# In Ever Loving Memory of

**K.O. MATHEW**
54th Anniversary, 05-06-2023

**V.M. OOMMEN**
7TH ANNIVERSARY 03 10 2023

**P.O. ALEYAMMA**
37th Anniversary, 29 11 2023







**Karikkottu Vadackal, Punnamoodu, Mavelikara**

*"We shall meet on that beautiful shore"*

*Inserted by*
Sorrowing Family



**KOODARATHIL**
**PROF. E. JOHN MATHEW**
**GREEN FIELD FOUNDATION**
(Reg. No. 247/IV/2023)
Principal (Rtd.), Baselius College, Kottayam





**കുടാരത്തിൽ പ്രൊഫ. ഇ. ജോൺ മാത്യു ഗ്രീൻഫീൽഡ് ഫൗണ്ടേഷന്റെ** ഉദ്ഘാടനം മന്ത്രി ശ്രീ. വി.എൻ. വാസവൻ നിർവ്വഹിക്കുന്നു. **മറിയാമ്മ ജോൺ, മോനി കല്ലംപറമ്പിൽ, ഡോ. സിറിയക് തോമസ്** *(എം.ജി. മുൻ വൈസ് ചാൻസിലർ)*, **പ്രൊഫ. ഇ. ജോൺ മാത്യു** *(പ്രിൻസിപ്പൽ (റിട്ട.), ബസേലിയോസ് കോളജ്)*, **ഡോ. കെ.പി. ബാലചന്ദ്രൻ** *(പ്രസിഡന്റ്, റിട്ട. കോളജ് പ്രിൻസിപ്പൽസ് കൗൺസിൽ)*, **ഡോ. യാക്കൂബ് മാർ ഐറേനിയോസ്** *(കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത)*, **ബി. ഗോപകുമാർ** *(മുനിസിപ്പൽ വൈസ് ചെയർമാൻ)*, **ഡോ. ബിജു തോമസ്** *(ബസേലിയോസ് കോളജ് പ്രിൻസിപ്പൽ)* എന്നിവർ സമീപം.

Email: sumankoodarathil@gmail.com
Phone: 94 47 15 50 99
www.koodarathilprofejohnmathew.org

പെൺവെളിച്ചം... 26-ാം പേജിൽ നിന്നും...

പേരെയും അകറ്റിനിർത്തി ഓരോരുത്തരെയും വിസ്തരിച്ചു. ആദ്യത്തെയാളെ വിളിച്ചു. നീ ഏതു വൃക്ഷത്തിന്റെ ചുവട്ടിലാണ് സഹശയനം നടത്തിയതായി അവരെ കണ്ടത്? ഒരു കരയാമ്പൂമരത്തിന്റെ ചുവട്ടിലെന്നു അവൻ മറുപടി പറഞ്ഞു. നിന്റെ നുണ നിന്റെ തലക്കുതന്നെ തിരിഞ്ഞടിക്കും എന്നു ദാനിയേൽ പറഞ്ഞു.

രണ്ടാമത്തെയാളെ വരുത്തി ആ ചോദ്യം തന്നെ ചോദിച്ചു. തഴച്ചുവളരുന്ന ഒരു കരുവേലകത്തിൻ കീഴിൽ എന്നു മറുപടി കിട്ടി. നിന്റെ നുണയും നിന്റെ തലക്കു തിരിഞ്ഞടിച്ചിരിക്കുന്നു. നിന്നെ രണ്ടായി അറുത്തു മുറിക്കുന്നതിന് ദൈവദൂതൻ വാളുമായി കാത്തു നിൽക്കുന്നു. അവൻ നിങ്ങളെ ഇരുവരെയും നശിപ്പിക്കും. അവിടെ കൂടിയിരുന്നവർ ദൈവത്തെ സ്തുതിച്ചു. അവർ ആ രണ്ടു ശ്രേഷ്ഠന്മാർക്കെതിരെ തിരിഞ്ഞു. അവർ കള്ളസാക്ഷ്യം പറഞ്ഞു എന്ന് അവരുടെ വാക്കുകൾ കൊണ്ടു തന്നെ ദാനിയേൽ തെളിയിച്ചു. മോശയുടെ കല്പന അനുസരിച്ച് അവർ അവരെ കൊന്നുകളഞ്ഞു. ദാനിയേൽ മഹാനായി. സൂസന്നായെ പ്രതി എല്ലാവരും ദൈവത്തെ സ്തുതിച്ചു.

പാപത്തിന്റെ മേൽധാർമ്മികതയുടെ വിജയമാണ് ഇവിടെ കാണുന്നത്. ലൗകിക പ്രലോഭനങ്ങളെ ചെറുക്കാനുള്ള ശക്തി നമുക്ക് ലഭിക്കുന്നതിന് ദൈവത്തിൽ നിന്നാണ്. അതിനു നാം നമ്മിലേക്കോ, നമുക്കു ചുറ്റുമുള്ളവരിലേക്കോ നോക്കിയിട്ടുകാര്യമില്ല. സൂസന്ന ചെയ്തതുപോലെ നാമ്മുടെ വിശ്വാസം ദൈവത്തിൽ അർപ്പിച്ച് അവനിലേക്കു തന്നേ നോക്കുക. ഔദ്യോഗിക പദവി ദുർവിനിയോഗം ചെയ്ത് കാമാന്ധത കാണിച്ചവർക്ക് ലഭിച്ച ശിക്ഷയും അതിന്റെ പരിണിതഫലവുമാണ് ഈ കഥയുടെ ഗുണപാഠം. ○






ഫാ. ആൻഡ്രൂസ് ജോസഫ് ഐക്കരമറ്റത്തിൽ

1. കിന്നരവും വേണുവും പ്രയോഗിക്കുന്ന എല്ലാവർക്കും പിതാവായവൻ ആര്?
2 നാലായിരം പേരെ പോഷിപ്പിച്ച സംഭവത്തിനുശേഷം പടകിൽ കയറിപ്പോയത് എവിടെ ?
3 മാമോദിസ കൂദാശയിൽ പറയുന്ന 'അഴകേറീടും സോദരിമാർ ആരെല്ലാം ആണ് ?
4. യേശു ഏതു സ്ഥലത്തുകൂടെ പോയപ്പോഴാണ് സക്കായിയെ കണ്ടുമുട്ടിയത് ?
5. വേദപുസ്തക പ്രകാരം ഏറ്റവും കൂടുതൽ ആയുസ്സുള്ള മനുഷ്യൻ ആര് ?
6 യേശുവിന്റെ വസ്ത്രത്തിന്റെ തൊങ്ങലെങ്കിലും തൊടേണ്ടതിന് അപേക്ഷിക്കുകയും ചന്തകളിൽ പോലും സൗഖ്യത്തിനായി രോഗികളെ കൊണ്ടുവരികയും ചെയ്തത് എത് ദേശക്കാരാണ് ?
7. താമാർ വിജയം സമ്പാദിച്ചത് ഏത് വസ്തുക്കൾ കൊണ്ടാണ് (ആരാധന).
8 റബേക്കായുടെ പിതാവിന്റെ പേര് എന്ത് ?
9 നിലയങ്കികളോടെ നടപ്പാൻ ഇച്ഛിക്കുകയും അങ്ങാടിയിൽ വന്ദനവും പള്ളിയിൽ മുഖ്യാസനവും അത്താഴത്തിൽ പ്രധാന സ്ഥലവും പ്രിയപ്പെടുകയും ചെയ്യുന്ന ആരെ സൂക്ഷിച്ചു കൊള്ളുവാൻ ആണ് യേശു ശിഷ്യന്മാരോട് പറഞ്ഞത്.
10 അസ്ഥിബലമുള്ള കഴുത എന്നത് യാക്കോബ് ആരെ പറ്റിയാണ് പറഞ്ഞത്.
11 റോമാ പൗരനും വിസ്താരം കഴിയാത്തവനുമായ മനുഷ്യനെ ചമ്മട്ടി കൊണ്ട് അടിക്കുന്നത് വിഹിതമോ? ആര് ആരോട് ചോദിച്ചു
12. ഇസ്രായേൽ മക്കൾ മിസ്രേം ദേശത്ത് പാർത്ത പരദേശവാസം എത്ര സംവത്സരം ആയിരുന്നു.
13. കൊടുങ്കാറ്റിൽ നിന്നും രക്ഷപ്പെട്ട് പൗലോസും കൂട്ടരും ചെന്നെത്തിയ ദ്വീപ് ഏതാണ് ?
14 പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മ ദിവസം മലങ്കരയുടെ മറ്റൊരു പിതാവിന്റെ ഓർമ്മ കൂടി ആചരിക്കപ്പെടുന്നുണ്ട് ഏതാണ് ആ പിതാവ്.
15. പൗലോസ് മിലേത്തിൽ രോഗിയായി വിട്ടിട്ടു പോരുവാൻ ശ്രമിച്ചതാരെയാണ് ?

---

*പരുമല പെരുന്നാൾ എഡിഷൻ (നവംബർ ലക്കം) നേരത്തെ പ്രസിദ്ധീകരിച്ചതിനാൽ ഉത്തരങ്ങൾ/വിജയികൾ എന്നിവ പ്രസിദ്ധീകരിക്കാൻ സാധിച്ചില്ല. അടുത്ത ലക്കത്തിൽ ഉൾപ്പെടുത്തുന്നതാണ്.*

* * *

*(ശരിയുത്തരം അയയ്ക്കുന്നവരിൽ തെരഞ്ഞെടുക്കപ്പെട്ട അഞ്ച് പേർക്ക് സമ്മാനം നല്കുന്നതാണ്. ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി 2023 നവംബർ 27) ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം: എഡിറ്റർ, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ., മുട്ടമ്പലം-686004, 0481-2573234. 7306866934*



# 54th Wedding Anniversary

November 24



## DANIEL EASO MARIAMMA DANIEL

**Plammoottil House**
Pynummoodu, Kunnam P.O.
Mavelikara

Best Wishes From:-

Santhosh & Bava, Sarah Daniel
Hannah Daniel (USA)

Suja & Saji, Robin George
Roshan Daniel
Koppara Nambimadom
Karthikapally, Harippad



ഡോ. എം. കുര്യൻ തോമസ്

# പ. ഔഗേൻ ബാവായുടെ രചനകൾ

**20-ാം** നൂറ്റാണ്ടിൽ ലോകം കണ്ട ഏറ്റവും പ്രഗൽഭ സുറിയാനി പണ്ഡിതരിൽ പ്രമുഖനായിരുന്നു ഇന്ത്യയിലെ നാലാമത്തെ പൗരസ്ത്യ കാതോലിക്കാ ആയ പ. ബസേലിയോസ് ഔഗേൻ പ്രഥമൻ സുറിയാനി, മലയാളം, സംസ്കൃതം എന്നീ ഭാഷകളിൽ അഗാധ ജ്ഞാനമുണ്ടായിരുന്ന അദ്ദേഹം സുറിയാനി പാരമ്പര്യപ്രകാരമുള്ള വേദശാസ്ത്രത്തിലും പ്രവീണനായിരുന്നു. അദ്ദേഹത്തിന്റെ പരമയാഗം, സുന്നഹദോസുകൾ, മരണാനന്തരാവസ്ഥ, മതോപദേശപാലനം എന്നീ കൃതികളിൽനിന്നും അദ്ദേഹത്തിന്റെ വേദശാസ്ത്രപാണ്ഡിത്യം വ്യക്തമാകുന്നുണ്ട്. ഇവയിൽ മരണാനന്തരാവസ്ഥ, ആ വിഷയത്തേക്കുറിച്ച് മലയാളത്തിൽ രചിക്കപ്പെട്ട ഏക കൃതി എന്ന നിലയിലാണ് കരുതപ്പെടുന്നത്.

സുറിയാനിയിൽനിന്നും മലയാളത്തിലേയ്ക്കുള്ള ആരാധനാ പരിഭാഷയുടെ കാര്യത്തിലും പ. ഔഗേൻ ബാവാ അഗ്രഗണ്യനാണ് പ. മാർത്തോമ്മാ ശ്ലീഹായുടേയും, പ. ഗീവർഗീസ് സഹദായുടേയും പെരുന്നാളുകൾക്കുള്ള പെങ്കീസാ നമസ്ക്കാരങ്ങൾ, ആണ്ടടക്കം 52 ഞായറാഴ്ചകൾ, മാറാനായ പെരുന്നാളുകൾ, ചില പരിശുദ്ധന്മാരുടെ പെരുന്നാളുകൾ, കഷ്ടാനുഭവ ആഴ്ച എന്നിവയ്ക്കുള്ള ഉള്ള പ്രുമിയോൻ-സെദറാകൾ, പട്ടംകൊട പുസ്തകം, വി. മൂറോൻ കൂദാശാ ക്രമം, മേല്പട്ട സ്ഥാനാരോഹണ ക്രമം, കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരം എന്നിവ സുറിയാനി രാഗങ്ങൾക്കു ഭംഗം വരാതെ ഗദ്യ പദ്യ സമ്മിശ്രതമായി അദ്ദേഹം പരിഭാഷപ്പെടുത്തി.

ഇവയിൽ പലതും പ്രഥമ സംരംഭങ്ങളല്ല. പക്ഷേ പ. ഔഗേൻ ബാവായുടേത് സമഗ്ര പരിഭാഷകൾ ആയിരുന്നു. ഉദാഹരണത്തിന് പെങ്കീസാ നമസ്ക്കാരത്തിൽ ഓരോ ദിവസത്തിനും സന്ധ്യ, രാത്രി രണ്ടു കൗമാകൾ, പ്രഭാതം, മൂന്നാം മണി എന്നിങ്ങനെ അഞ്ചു പ്രുമിയോനുകൾ, എത്രോ, ഹൂത്തോമ്മോ എന്നിവ ഉൾപ്പെടുത്തിയിട്ടുണ്ട്. ഹാശായുടെ തിങ്കളാഴ്ച സന്ധ്യ മുതൽ ദുഃഖ ശനിയാഴ്ച ഒമ്പതാം മണി വരെയുള്ള എല്ലാ നമസ്കാരങ്ങളും വൃത്താനുവൃത്തം പദ്യപരിഭാഷ നടത്തിയാണ് കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരം പ്രസിദ്ധീകരിച്ചത്. തന്റെ പരിഭാഷകൾക്ക് ഭാഷാശുദ്ധി വരുത്താൻ മൽപ്പാൻ എൻ. എ. യൂഹാനോൻ (പിന്നീട് മാർ സേവേറിയോസ് മെത്രാപ്പോലീത്താ), സഭാകവി സി. പി. ചാണ്ടി എന്നിവരുടെ സഹായം അദ്ദേഹം സ്വീകരിച്ചിട്ടുണ്ട് എന്നതും ശ്രദ്ധേയമാണ്.

സുറിയാനിയിൽ നിന്നും മലയാളത്തിലേയ്ക്കുള്ള ആരാധനാക്രമ പരിഭാഷ ഒരു പുനർരചനയോ മൗലിക രചനയോ ആണ്. സുറിയാനി മൂലത്തിലെ ആശയം, സുറിയാനി വൃത്തത്തിൽ തന്നെ പുനർരചന നടത്തുകയാണ് പ. പിതാവ് ചെയ്തത്. ആശയം പരിഭാഷപ്പെടുത്തുക എളുപ്പമാണ്. പക്ഷേ മറ്റൊരു വ്യാകരണ നിയമം അനുസരിക്കുന്ന ഭാഷയിൽയിൽനിന്നും അതേ വൃത്തത്തിൽ പരിഭാഷപ്പെടുത്തുക എന്നത് തികഞ്ഞ വെല്ലുവിളിയാണ്. സുറിയാനി, മലയാളം എന്നീ രണ്ടു ഭാഷകളിലും പദ്യ രചനയിലുള്ള അസാമാന്യ സവ്യസാചിത്വവും പദവ്യുൽപ്പത്തിയുമാണ് പ. ഔഗേൻ പ്രഥമനെ ഈ സംരംഭത്തിൽ വിജയിപ്പിച്ചത്.

ഇവ കൂടാതെ രണ്ടു മൗലീക ആരാധനാ കൃതികളും പ. ഔഗേൻ പ്രഥമൻ രചിച്ചിട്ടുണ്ട്. പ. പരുമല തിരുമേനിയുടെ പെരുന്നാളിനുള്ള പെങ്കീസാ നമസ്ക്കാരവും, വി. കുർബാനയ്ക്ക് ആണ്ടടക്കം ഉപയോഗിക്കാനുള്ള ഹുത്തോമ്മാകളും, സുറിയാനിയിലും മലയാളത്തിലും അദ്ദേഹത്തിന്റെ സ്വതന്ത്ര രചനകളാണ്. 1947-ലാണ് പരുമല തിരുമേനിയെ പരിശുദ്ധനായി പ. സഭ പ്രഖ്യാപിച്ചത്. അതോടെ അദ്ദേഹത്തിന്റെ പേര് തുബ്ദേനിലും സാദീക്കോയിലും ഓർക്കാനും, അദ്ദേഹത്തിന്റെ പെരുന്നാളിനു പ്രത്യേകം പെങ്കീസാ നമസ്ക്കാരം ഉപയോഗിക്കാനുമുള്ള പദവിയിലെത്തി. ഇതിനെത്തുടർന്ന് പ. പരുമല തിരുമേനിയുടെ പെരുന്നാളിനുള്ള പെങ്കീസാ നമസ്ക്കാരം, പരിശുദ്ധന്മാരുടെ പെരുന്നാളുകൾക്ക് സുറിയാനി സഭ ഉപയോഗിക്കുന്ന പെങ്കീസാ നമസ്ക്കാരങ്ങളുടെ അതേ ചട്ടക്കൂട് ഉപയോഗിച്ച് പ. ഔഗേൻ ബാവാ ആദ്യം സുറിയാനിയിൽ രചിച്ചു. പിന്നീട് യൂഹാനോൻ മാർ സേവറിയോസ് മെത്രാപ്പോലീത്താ, സഭാകവി സി. പി. ചാണ്ടി എന്നിവരുടെ സഹായത്തോടെ മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തി.

കൂദോശ് ഈത്തോ മുതൽ ആണ്ടടക്കമുള്ള ഞായറാഴ്ചകൾ, മാറാനായ പെരുന്നാളുകൾ, വി. കന്യക മറിയാമിന്റെയും പരിശുദ്ധന്മാരുടേയും പെരുന്നാളുകൾ, വിവിധ

സ്ഥാനങ്ങളിലേക്കുള്ള പട്ടംകൊട, വി. മൂറോൻ കൂദാശ, മരിച്ചവരുടെ ഓർമ്മ തുടങ്ങി വി. കുർബാന അർപ്പിക്കേണ്ട 92 വിഷയങ്ങളെക്കുറിച്ചുള്ള ഹൂത്തോമ്മാകൾ അടങ്ങിയതാണ് വി. കുർബാനയുടെ ഹൂത്തോമാകൾ. പ. ഔഗേൻ ബാവായുടെ പതിവു രീതിയിൽ ആദ്യം സുറിയാനിയിൽ രചിക്കുകയും പിന്നീടു സി. പി. ചാണ്ടിയുടെ സഹായത്തോടെ മലയാളത്തിൽ പുനർരചന നടത്തുകയുമാണ് ചെയ്തത്

സർവ്വസഭയും ചേർന്നാണ് വി. കൂദാശകൾ അനുഷ്ഠിക്കുന്നതെന്ന ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ അടിസ്ഥാന പ്രമാണമാണ് അതിവൃദ്ധതയിലും തുടർന്ന മാർ ഔഗേൻ പ്രഥമന്റെ രചനായജ്ഞത്തിന്റെ പ്രചോദനം. ...കഷ്ടാനുഭവ ആഴ്ച നമസ്ക്കാരങ്ങളിൽ വിശ്വാസികളായ ഏവർക്കും സജീവമായി പങ്കെടുക്കുവാൻ സാധിക്കണം എന്ന ഉദ്ദേശ്യത്തിലാണ്.. അത് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുന്നത് എന്ന് ആ കൃതിയുടെ മുഖവരയിൽത്തന്നെ പറയുന്നുണ്ട്. ദശബ്ദത്തിലൊരിക്കൽ മാത്രം ഉപയോഗിക്കുന്ന, ഏതാണ്ട് പൂർണ്ണമായും വൈദീകകർമ്മം മാത്രമായ വി. മൂറോൻ കൂദാശയുടെ ക്രമംപോലും പരിഭാഷപ്പെടുത്തി ജനകീയമാക്കിയതിന്റെ പിന്നിലെ ചേതോവികാരവും മറ്റൊന്നല്ല.

വി. കുർബാന മാത്രമല്ല, ഭവനത്തിലെ ശവസംസ്ക്കാര ശുശ്രൂഷപോലും സുറിയാനിയിൽ തട്ടിവിടുന്ന പ്രവണത വർദ്ധിച്ചുവരുന്ന വർത്തമാനകാലത്ത് പ. ഔഗേൻ ബാവായെപ്പോലെയുള്ള പിതാക്കന്മാരുടെ ആരാധന മാതൃഭാഷയിൽ എന്ന ഓർത്തഡോക്സ് വീക്ഷണത്തിനും അവരുടെ പരിഭാഷായജ്ഞത്തിനും ഏറെ പ്രസക്തിയുണ്ട്. ○



ലക്നോയിൽ നടന്ന രണ്ടാമത് ദേശീയ ബോക്സിങ് ചാമ്പ്യൻഷിപ്പിൽ സബ് ജൂനിയർ വിഭാഗത്തിൽ സ്വർണമെഡൽ കരസ്ഥമാക്കിയ കാർത്തികപ്പള്ളി സെന്റ് തോമസ് ഹയർ സെക്കന്ററി സ്കൂൾ വിദ്യാർത്ഥി ആരോൺ ജേക്കബ് ജോൺ.

കാരിച്ചാൽ സെന്റ് ജോർജ്ഇടവകയിലെ മേച്ചേരിൽ സിബി ജേക്കബിന്റെയും ബിനില സിബിയുടെയും മകൻ.

# കോട്ടയത്ത് കൾച്ചറൽ സെന്റർ നിർമ്മിക്കുന്നു



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കോട്ടയത്ത് കൾച്ചറൽ സെന്റർ നിർമ്മിക്കും. കോട്ടയത്ത് കളക്ട്രേറ്റിന് സമീപം ഉള്ള എം.ഡി. സെമിനാരി കോമ്പൗണ്ടിൽ ആണ് ഇത് നിർമ്മിക്കുന്നത് 80000 ൽ പരം സ്ക്വയർ ഫീറ്റുള്ള കൾച്ചറൽ സെന്ററിന് ആകെ 4 നിലകളാണ് ഉള്ളത്. താഴത്തെ 2 നില (cellar and Sub cellar) വാഹന പാ ർക്കിങ്. മൂന്നും നാലും നി ലകൾ ഓഡിറ്റോറിയങ്ങൾ (Ground Floor and First Floor) ഓഡിറ്റോറിയത്തിന്റെ ഓരോ നിലയും 17000 Square feet വീതമാണ്. ഒരു നിലയിൽ ഭക്ഷണം കഴിക്കാൻ ഏതാണ്ട് 750 പേർക്കും സമ്മേളനം ആണെങ്കിൽ 1500 പേർക്കും ഇരിക്കുവാൻ സാധിക്കും. ഒന്നാം നി ലയിലും ഇതു പോലെ തന്നെയാണ് സൗകര്യങ്ങൾ. കൂടാതെ First Floor Balcony (10000 square feet)200 പേർക്ക് ഭക്ഷണം കഴിക്കുവാനും സമ്മേളനമാണെങ്കിൽ 400 പേർക്കും ഇരിക്കുവാൻ സാധിക്കും. 2 ഹാളിലും ബാൽ ക്കണിയിലുമായി ഭക്ഷണം കഴിക്കുവാൻ 1700 പേർക്കും സമ്മേളനമാണെങ്കിൽ 3500 പേർക്കും ഇരിക്കുവാൻ സാധിക്കും. ഈ രണ്ട് ഹാളിലുമായി വിവിധ കോൺഫ്രൻസകൾ, എക്സിബിഷനുകൾ, എന്നിവയും നടത്തുവാൻ സാധിക്കും. അടിയന്തിര ഘട്ടങ്ങളിൽ മലങ്കര അസോസിയേഷൻ യോഗവും നടത്താം. ആധുനീക സാങ്കേതിക സംവിധാനങ്ങൾ ഉള്ള സ്റ്റേജുകൾ. 20 പേർക്ക് കയറാവുന്ന 4 Lift,3 Staircase, 38 Bathroom,44 Urinals,50 Wash basil, 2 Green Room attached with bathroom, 3 VIP Lounge,6 Guest room,2000 square feet Kitchen,2000 square feet store room, എന്നീ കാര്യങ്ങൾ പ്ലാനിൽ ഉണ്ട്. കൂടാതെ Air-conditioned ഹാളിനോട് അനുബന്ധിച്ച് solar energy systems,rain water harvesting facility, high quality audiovisual equipment, എന്നിവ എല്ലാം ഉണ്ടാകും.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂ സ് തൃതീയൻ കാതോലിക്കാ ബാവാ ചുമതല ഏറ്റെടുത്ത ഉടൻ ബന്ധപ്പെട്ട സമിതികൾ വിളിച്ചു ചേർക്കുകയും എത്രയും വേഗം നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിക്കുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു. അതിന്റെ അടിസ്ഥാനത്തിലാണ് നിർമ്മാണം ആരംഭിക്കുന്നത്.

17[TH] DEATH ANNIVERSARY

27-11-2023



In loving Memory of

**K. M. THOMAS**

Kadavil House,
Kesavadasapuram, Trivandrum

*Prayers & remembrance*

സ്നേഹ സ്മരണ

14 ാം ചരമ വാർഷികം,
9–11–2023



**Very. Rev. M.T. Joseph Cor-Episcopa**

Thekkel Mary Bhavan
Makkamkunnu
Pathanamthitta

## BRIDE WANTED

യുവാവ്, മിഡിൽ ക്ലാസ്സ്, 29 വയസ്സ്, പൊക്കം 170 , M.Tech സിവിൽ, അസിസ്റ്റന്റ് എഞ്ചിനീയർ, സർക്കാർ സർവ്വീസിൽ സ്ഥിര നിയമനം, മലങ്കര ഓർത്തഡോക്സ് ചർച്ച്, കോട്ടയം ജില്ല. അനുയോജ്യമായ വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Contact No:
**9995233351**

## BRIDE WANTED

Orthodox Christian parents from an ancient Christian family invite proposal for their son, 28years/170 cm from parents of highly professional girl. He is working as HR professional in an MNC at Hyderabad.

Contact No:
**8281274504, 9544975873**

## BRIDE WANTED

Orthodox Mechanical and Marine Engineer 32/164 cm, upper middle class, runs his own business at Kottayam District seeks educated/employed girls

Contact No
**9846479864**

## BRIDEGROOM WANTED

Orthodox parents invite proposals from God-fearing Orthodox PG Doctors for their fair slim daughter, 27/165cms, presently pursuing MD-General Medicine in Kerala. Post graduate engineers well employed in Kerala also may respond with details

**Contact No.**
**9952121202**

## BRIDE WANTED

ഓർത്തഡോക്സ് യുവാവ് 28/172 cm, M Tech Reliance Jio യിൽ Network Engineer. ജോലിയുള്ള അനുയോജ്യരായ യുവതികളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

**Contact No. : 8943332738, 7012929036**
**M4Marry : 4893607**

## BRIDEGROOM WANTED

Orthodox Priest invite proposals for his daughter 27/162 currently working in Government Organization in Kerala and pursuing PhD in Environmental Technology, from parents of God fearing, well educated and employed Orthodox Christian boys.

Contact No:
**9447664501**

## BRIDEGROOM WANTED

EKM Dist, upper middle class Orthodox Retired Govt. Employees parents invite proposal for their daughter 30/157 M.Tech (Civil) working in Banglore as Deputy Manager in a Singapore based company, prefereably from professionally qualified boys.

**Contact No.**
**9446128901**

## BRIDEGROOM WANTED

Orthodox parents from Pathanamthitta District invite proposals from God fearing, well educated and employed orthodox boys for their daughter 25/159 M Tech (Structural).

Contact No.
**8547637051, 8075852047**

5th DEATH ANNIVERSARY
25-[illegible]-2023



ALEYAMMA PHILIP (KUNJUNJAMMA)
SUNNY VILLA
(Parangammoottil - Kaippallil Kolakottu)
Chanjodi, Kottamuri P. O.,
Changanacherry – 686105, Kottayam Dist.

"ക്രോബേന്മാർക്കും സ്രാപ്പികൾ കൂട്ടങ്ങൾക്കും
പറുദീസാ തൻ അവകാശി വരിക"

**സന്തപ്ത കുടുംബാംഗങ്ങൾ**

For Favours Received


ഒരു വിശ്വാസി


ഒരു വിശ്വാസി


ഒരു വിശ്വാസി

വേർപാടിന്റെ ഒന്നാം വർഷം
(09-10-2023)



**എം.വി. തോമസ്**
**മാപ്പിളശ്ശേരിൽ**
**നങ്ങ്യാർകുളങ്ങര**

*മരിക്കാത്ത ഓർമ്മകളുമായി*
*കുടുംബാംഗങ്ങൾ*

പാവനസ്മരണയ്ക്ക്
08 11 2023

നിത്യതയിൽ കർത്താവിനോടൊപ്പം
50 വർഷം പിന്നിട്ട്
ഞങ്ങളുടെ പ്രിയ പിതാവ്



*മരണം 08-11-1973*

**കെ.കെ. എബ്രഹാം (53)**
**(അവറാച്ചൻ പരുമല)**
**കടവിൽ ഹൗസ്,**
**തോട്ടപ്പുഴ, ഇരവിപേരൂർ**
*പ്രാർത്ഥനയോടെ കുടുംബാംഗങ്ങൾ*

9th Death Anniversary
09-11-2023



**ANNAMMA ITTY**
**VADAKEKARA, VAZHOOR**

V.I. George, Ciji, Tijo, Anna, Joanna, Sojan, Mary amd Hannah

V.I. Thomas, Mona, Akhil, Bitty, Albin Bitta and Abin

V.I. Jolly, Johnson, Chinson, Priya Liya and Joseph

**50-ാം ചരമ വാർഷികം**
06-12-2023

ജനനം
1904



മരണം
6 12 73

**റവ. ഫാ. വി.റ്റി. എബ്രഹാം**
**വഞ്ചിക്കാല**
**ഭരണിക്കാവ് വടക്ക്, കറ്റാനം**

– സന്തപ്ത കുടുംബാംഗങ്ങൾ

ഫാ. യാക്കോബ് തോമസ്
*മാനേജർ, ദേവലോകം അരമന*

# മന്ന-മരുഭൂമിയിലെ പരീക്ഷണ ഭക്ഷണം

അത്ഭുതകരമായി ചെങ്കടൽ കടന്ന് കനാൻ നാടിനെ ലക്ഷ്യംവച്ച് മരുഭൂമിയിൽ കൂടി നീങ്ങിയ ജനം വിശന്നു വലഞ്ഞപ്പോൾ മോശെക്കെതിരെ പിറുപിറുത്തു. മരുഭൂമിയിൽ ഞങ്ങളെ കൊല്ലുവാൻ കൊണ്ടുവന്നതാണോ? ജനത്തിന്റെ വിശപ്പും ക്ലേശവും, ദുഃഖവും നിരാശയുമെല്ലാം പ്രതിഷേധമായി പുറത്തുവന്നു. യഥാർത്ഥത്തിൽ അത് ദുഃഖിതരുടെ പ്രാർത്ഥനയായിരുന്നു. കർത്താവ് ഉടനെ ഉത്തരം നൽകി. ആകാശത്തു നിന്നു മന്ന വർഷിച്ചു. മനുഷ്യന്റെ ന്യായമായ ആവശ്യങ്ങൾക്കെല്ലാം ദൈവം ഉടനെ മറുപടി നൽകും. കേവലം വിശപ്പുമാറ്റുവാനുള്ള ഒരു ഭക്ഷണമായിട്ടു മാത്രമല്ല മന്ന നൽകിയത്. ദൈവത്തിന്റെ വചനം മനുഷ്യൻ അനുസരിക്കുമോ ഇല്ലയോ എന്ന ഒരു പരീക്ഷയുമായിട്ടുകൂടിയാണ് മന്ന നൽകിയത്.

ഇന്നും മനുഷ്യന്റെ വിശ്വാസത്തിന്റെ കാരണം പഠിക്കുമ്പോൾ ഭൗതീകമായ വിശപ്പുമാറുവാനും ലൗകീകമായ നേട്ടങ്ങൾ കൈവരിക്കുവാനും ഭക്തിയുടെ മാർഗ്ഗത്തിലേക്ക് തിരിയുന്നവരുമാണ് ബഹുഭൂരിപക്ഷവും. അതുകൊണ്ടുതന്നെ മന്ന നൽകുമ്പോൾ അതോടൊപ്പമുള്ള ദൈവവചനവും ശ്രദ്ധിക്കണം. വിശന്നുവലഞ്ഞ ജനത്തിനു ഭക്ഷണം നൽകുമ്പോൾ ഒരു പരീക്ഷണമായി നൽകുവാനുള്ള കാരണം ആവർത്തനപുസ്തകം 8 ന്റെ 3-ൽ പറയുന്നു. "മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല യഹോവയുടെ വായിൽ നിന്നു പുറപ്പെടുന്ന സകല വചനം കൊണ്ടും ജീവിക്കുന്നു എന്നതിനെ ഗ്രഹിക്കേണ്ടതിനു നീയും നിന്റെ പിതാക്കന്മാരും അറിഞ്ഞിട്ടില്ലാത്ത മന്നകൊണ്ടു നിന്നെ പോഷിപ്പിക്കുകയും ചെയ്തു". ഭൗതീകമായതുകൊണ്ടു മാത്രം മനുഷ്യന് നിലനിൽക്കാൻ കഴിയുകയില്ല. മനുഷ്യന്റെ മനസ്സിലെ വികാര-വിചാരങ്ങളെയും നിരാശകളെയും വേദനകളെയും ആശ്വസിപ്പിക്കാൻ സമ്പത്തുകൊണ്ടോ സ്ഥാനമാനങ്ങൾകൊണ്ടോ ബാധിക്കില്ല. ദൈവവചനം മാത്രമാണ് അവിടെ ആശ്വാസമാകുന്നത്. നിയമ സംഹിതകൾക്കു നൽകുവാൻ സാധിക്കാത്തവിടുതൽ നല്കുവാൻ ദൈവത്തിനു മാത്രമേ സാധിക്കൂ. "ഹൃദയം തകർന്നവരെ മുറികെട്ടുവാനും, തടവുകാർക്ക് വിടുതലും ബദ്ധന്മാർക്കു സ്വാതന്ത്ര്യവും അറിയിപ്പാനും യഹോവയുടെ പ്രസാദവർഷവും നമ്മുടെ ദൈവത്തിന്റെ പ്രതികാരദിവസവും പ്രസിദ്ധമാക്കുവാനും ദുഃഖിതന്മാരെ ഒക്കെയും ആശ്വസിപ്പിക്കാനും സീയോനിലെ ദുഃഖിതന്മാർക്കു വെണ്ണീറിനു പകരം സ്തുതി എന്ന മേലാടയും കൊടുപ്പാനും അവൻ എന്നെ അയച്ചിരിക്കുന്നു". (യെശയ്യാ 61:1-3) വിവിധ ബന്ധനങ്ങളിൽ നിന്നും മോചനം നൽകുവാനാണ് സ്വർഗ്ഗീയ മന്നയായ യേശുക്രിസ്തു ഈ ഭൂമിയിൽ അവതരിച്ചത്.

വിശന്നുവലഞ്ഞ ജനത്തിന് മന്ന നൽകിയത് ഒരു പരീക്ഷണമായിട്ടു കൂടിയാണ്. ആ പരീക്ഷണത്തിന്റെ അടിസ്ഥാനം ദൈവകല്പനയെ മനുഷ്യൻ അനുസരിക്കുമോ ഇല്ലയോ എന്നതാണ്. പുറ. 16:4 " ജനം എന്റെ ന്യായപ്രമാണം അനുസരിക്കുമോ ഇല്ലയോ എന്നു ഞാൻ അവരെ പരീക്ഷിക്കേണ്ടതിന് അവർ പുറപ്പെട്ടു ഓരോ ദിവസത്തേക്ക് വേണ്ടതു അന്നന്നു പെറുക്കികൊള്ളണം".

ജനം കർത്താവിനെ അനുസരിക്കുമോ എന്നു പരീക്ഷിക്കുവാനായി മൂന്നു നിബന്ധനകളാണ് അവർക്ക് നൽകിയത് (പുറ. 16:4,5).

**1. ഓരോരുത്തരും ആവശ്യത്തിനു മാത്രമേ ശേഖരിക്കാവൂ (പുറ. 16:16)**

വിശന്നുവലഞ്ഞവർ ആർത്തിയോടെ തിന്നുകയല്ല വാരികൂട്ടുകയാണ് ചെയ്തത്. (വിശപ്പടക്കുക എന്നതിനെക്കാൾ സമ്പാദിക്കുക എന്ന ലക്ഷ്യം അവർക്ക് കൂടുതൽ വിലപ്പെട്ടതായിരുന്നു. എല്ലാവർക്കുമായി ദൈവം വർഷിച്ച മന്ന എല്ലാവർക്കും വേണ്ട അന്നന്നത്തെ അപ്പം ചിലർ സ്വന്തമായി കൂടുതൽ വാരിക്കൂട്ടി സൂക്ഷിച്ചുവക്കാൻ ശ്രമിച്ചു. വാരികൂട്ടാനുള്ള തത്രപ്പാടിൽ ചിലരുടെ പാത്രങ്ങൾ നിറഞ്ഞു കവിഞ്ഞപ്പോൾ മറ്റു ചിലരുടെ പാത്രങ്ങൾ കാലിയായിരുന്നു. കൂടാരത്തിന് ഉള്ളിൽ കൊണ്ടുവന്നപ്പോൾ ഓരോരുത്തനും ആവശ്യത്തിനു മാത്രമേ കിട്ടിയുള്ളു. കൂടുതൽ ശേഖരിച്ചവനു കൂടുതലോ കുറച്ചു ശേഖരിച്ചവന് കുറവോ ഉണ്ടായില്ല. ഇതിനെയാണ് സാമൂഹിക-സാമ്പത്തിക സമത്വത്തിന്റെ ബാലപാഠമായി വി. പൗലോസ് വ്യാഖ്യാനിക്കുന്നത്. (2 കൊരി. 8:14,15) എല്ലാവർക്കും തൃപ്തിയാകും വരെ ഭക്ഷിക്കാൻ വേണ്ടത്ര മന്ന രാത്രിതോറും ദൈവം വർഷിപ്പിച്ചിരുന്നു. എന്നാൽ ചിലരുടെ ആർത്തി പലരുടേയും ക്ഷാമത്തിനു കാരണമായി.

ഇന്ന് ഭൂമിയിൽ ജീവിച്ചിരിക്കുന്നതിന്റെ അഞ്ചിരട്ടി ജനങ്ങൾക്കുള്ള വിഭവം ഉല്പാദിപ്പിക്കാൻ ഭൂമിക്കു കഴിയും. എന്നാൽ ലോക ജനസംഖ്യയുടെ മൂന്നിൽ ഒന്ന് വിഭാഗം ദാരിദ്ര്യരേഖക്കു താഴെ ഭക്ഷണമോ അടിസ്ഥാന സൗകര്യങ്ങളോ ഇല്ലാതെ കഴിയുന്നു. ഭൂമിയുടെ അപര്യാപ്തതയല്ല, മനുഷ്യന്റെ ആർത്തിയാണ് ദാരിദ്ര്യത്തിന് കാരണം.

അന്യന് അവകാശപ്പെട്ടത് സ്വന്തമാക്കരുത്. സ്വന്തമാക്കിയാൽ നിലനിൽക്കില്ല. സംരക്ഷണം നൽകില്ല.

**2. ആരും നാളത്തേക്കു വേണ്ടി കരുതിവയ്ക്കരുത് (പുറ. 16:19)**

മന്ന നൽകിയപ്പോൾ ദൈവം കൊടുത്ത കല്പന ആരും നാളത്തേക്കു വേണ്ടി കരുതിവെക്കരുത്. ഓരോ ദിവസത്തിനും വേണ്ടുന്നത് അന്നന്ന് നൽകും എന്നുള്ളതാണ്. എന്നാൽ പലരും ദൈവകല്പനയെ ധിക്കരിച്ചുകൊണ്ട് പിറ്റേ ദിവസത്തേക്ക് സൂക്ഷിച്ചു വച്ചു. പുറ. 11:20 "എങ്കിലും ചിലർ മോശയെ അനുസരിക്കാതെ പിറ്റെന്നാളത്തേക്കു കുറെ ശേഷിപ്പിച്ചു. അതു കൃമിച്ചു നാറി". ഓരോ ദിവസവും ദൈവത്തിൽ ആശ്രയിക്കുവാനും അന്നത്തെ ആഹാരം ദൈവം തരുമെന്ന് വിശ്വസിക്കാനും പ്രേരിപ്പിക്കുന്നതാണ് മന്നായിൽ നിന്ന് ലഭിക്കുന്ന പാഠം.

ഇന്ന് എല്ലാവരുടെയും ഉപയോഗത്തിനായി ദൈവം നൽകിയ വിഭവങ്ങൾ ചിലർ വാരിക്കൂട്ടി നാളത്തേക്കു മാറ്റി വയ്ക്കുമ്പോൾ രണ്ടു ദോഷം സംഭവിക്കും.

ഒന്ന് വാരിക്കൂട്ടിയത് ആർക്കും ഉപകരിക്കാതെ പുഴുതിന്നു.

ബാങ്കിൽ നിക്ഷേപങ്ങൾ കൂട്ടുവാൻ വ്യഗ്രത കൂടുമ്പോൾ നിക്ഷേപങ്ങൾക്ക് വില ഇടിയുന്നു. കോടികൾ ബാങ്കിൽ നിന്ന് തട്ടിപ്പുകാർ കൊള്ള ചെയ്യുന്നു. വാരിക്കൂട്ടിയ ഭൂമികൾ തരിശായി കിടക്കുന്നു. വലിയ വീടുകൾ ആൾ താമസമില്ലാതെ കിടക്കുന്നു.

രണ്ട് അനേകർ ആവശ്യവിഭവങ്ങൾ ലഭിക്കാതെ യാതന അനുഭവിക്കുന്നു. മുമ്പു സൂചിപ്പിച്ചതു പോലെ കൂടുതൽ ശേഖരിച്ചു വക്കുന്നത് പാവപ്പെട്ടവന് ദൈവം നൽകിയതാണ്. എല്ലാവർക്കുമായിട്ടാണ് ഈ ഭൂമി. വെറും കൈയോടെയാണ് എല്ലാവരും ഈ ഭൂമിയിൽ പിറന്നു വീണത്. അതുകൊണ്ട് തന്നെ കൂടുതലായി നമുക്കുള്ളത് ഇല്ലാത്തവന് നൽകണം അല്ലെങ്കിൽ ആർക്കും പ്രയോജനമില്ലാതെ പുഴുത്തു പോകും.

**3. ശാബതിൽ വരാൻ പോകരുത് (പുറ. 16:27)**

മൂന്നാമത്തെ പരീക്ഷണ കല്പനയാണിത്. ആറാം ദിവസം ശേഖരിക്കുന്നത് ഏഴാം ദിവസത്തേക്ക് തികയും എന്ന് കർത്താവ് വാഗ്ദാനം ചെയ്തിരുന്നു. എന്നാൽ ചിലർ കല്പന അനുസരിക്കാതെ ശാബതിൽ പെറുക്കാൻ പോയി. "എന്നാൽ ഏഴാം ദിവസം ജനത്തിൽ ചിലർ പെറുക്കാൻ പോയാറെ കണ്ടില്ല". (പുറ. 16:27).

എത്രകിട്ടിയാലും തൃപ്തിയാകാതെ വീണ്ടും വീണ്ടും ശേഖരിക്കാനുള്ള പ്രവണതയിൽ കർത്താവിന്റെ ദിവസം വിശുദ്ധമായി ആചരിക്കണം എന്ന നിയമം പോലും വിസ്മരിക്കപ്പെട്ടു. അധ്വാനിക്കുന്ന മനുഷ്യന് വിശ്രമം ആവശ്യമാണ്. ദൈവീക കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധിക്കാൻ ആ ദിവസം ഉപകരിക്കണം. ഇന്ന് മന്നാ വരാനുള്ള തിരക്കിൽ ഇത് പരിഗണിക്കപ്പെടുന്നില്ല. സമൃദ്ധിയായി ആഹാരം നൽകുന്ന ദൈവത്തിന് നന്ദിപറയാൻ പോലും സമയം കണ്ടെത്താതെ സമ്പാധിക്കാനുള്ള വ്യഗ്രതയാണ് മനുഷ്യന്. കർതൃദിനം അർത്ഥശൂന്യമായ നഷ്ടം വരുത്തിവയ്ക്കലാണ്. ഈ പ്രവണതയെ നിശിതമായ ഭാഷയിൽ പ്രവാചകന്മാർ വിമർശിച്ചു. ഇന്ന് ഇരുപത്തിനാലു മണിക്കൂറും പ്രവർത്തിക്കുന്ന കമ്പനികൾ എത്രയോ ആണ്. ഞായറാഴ്ച ദൈവസന്നിധിയിൽ വിശ്രമിക്കുകയും നന്മ ചെയ്യുകയും ചെയ്യേണ്ടതിനു പകരം ലാഭകരമായ ബിസിനസ്സിനുവേണ്ടി ഓടുന്നത് കല്പന ലംഘനമാണ്.

ഇന്നു മരുഭൂമിയിൽ മന്ന വർഷിച്ചവന്റെ കരം കുറുകിപോയിട്ടില്ല. ജനത്തിന്റെ നിലവിളി കേട്ടവന്റെ കാതുകൾക്കു മാന്ദ്യം സംഭവിച്ചിട്ടില്ല. മന്ന വർഷിച്ചവൻ തന്നെ മറഞ്ഞിരിക്കുന്ന മന്ന (വെളി. 2:17) യായി നിത്യജീവന്റെ അപ്പമായി ഇന്നും നമ്മുടെ ഇടയിൽ വസിക്കുന്നു. വാരിക്കൂട്ടി പൂഴ്ത്തി വയ്ക്കാതെ പങ്കുവയ്ക്കുവാനും കർതൃദിനം അശുദ്ധമാകാതെ പരസ്പര സ്നേഹ പ്രവൃത്തിയിലൂടെ കർതൃശുശ്രൂഷകൾക്ക് സമയം കണ്ടെത്തുവാനും ആഹ്വാനം ചെയ്തുകൊണ്ട് ദൈവത്തിന്റെ കരുണാർദ്രമായ പൈതൃക വാത്സല്യത്തിന്റെ അടയാളമായ മന്ന ഭക്ഷിക്കാം. ഒപ്പം നിരുപാധികമായ വിശ്വാസിത്തിനും ശിശുസഹജമായ ആശ്രയത്തിനുള്ള ആഹ്വാനമായ മരുഭൂമിയിൽ ലഭിച്ച മന്നയെ കാണാം. ദൈവം അനുഗ്രഹിക്കട്ടെ!

○



## പരിശുദ്ധ മാതാവ് മതഗ്രന്ഥങ്ങളിലൂടെ...

**അഡ്വ. വർഗീസ് പി. തോമസ്**
(പൊന്നച്ചൻ വക്കീൽ)

ഓരോ അദ്ധ്യായവും കന്യകമറിയാമിനെക്കുറിച്ച് ഉയർന്നുവന്നിട്ടുള്ള ചിന്താധാരകളെയും വേദശാസ്ത്ര വീക്ഷണങ്ങളെയും ലളിതസുന്ദരമായി അവതരിപ്പിച്ചിരിക്കുന്നു. സാമാന്യജനത്തിന് എത്തിപ്പെടാൻ പറ്റാത്ത ദൈവശാസ്ത്രം സമസ്യകളു ടെ വിശകലനമല്ല, മറിച്ച്, സാമാന്യജനസമുദായത്തിനും, വിജ്ഞാനകുതുകികൾക്കും ഒരുപോലെ താല്പര്യമുളവാകുന്ന ഒരു സരളഗ്രന്ഥം മാത്രം. വി.കന്യകാമറിയമിനെപ്പറ്റി, വിവിധ ക്രിസ്തീയ സഭാ വീക്ഷണങ്ങൾ, പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ, ദൈവമാതാവിന് കല്പിച്ചിരിക്കുന്ന മഹനീയത, അതിന്റെ ആധികാരികത എന്നിവയെല്ലാം വളരെ ലളിതമായി പ്രതിപാ ദിച്ചിരിക്കുന്നു.

പ്രസാധനം: എം.ഒ.സി. ബുക്സ് കോട്ടയം
വില:140




**ഡോ. ജോർജജ് വി. തോമസ്,**
വെട്ടിമൂട്ടിൽ, വകയാർ

# ഡോ. എം. എസ്. സ്വാമിനാഥൻ അനുസ്മരണം



ഇന്ത്യൻ ഹരിതവിപ്ലവത്തിന്റെ പിതാവും വിശ്വവിഖ്യാത കാർഷിക ശാസ്ത്രജ്ഞനും ഇന്ത്യയുടെയും കേരളത്തിന്റെയും അഭിമാനവുമായ ഡോ മങ്കൊമ്പ് സാംബശിവൻ സ്വാമിനാഥൻ 98ാം വയസ്സിൽ സെപ് റ്റംബർ 28 ന് ചെന്നൈയിൽ നിര്യാതനായി. ആദ്യമായി അദ്ദേഹത്തിന്റെ ധന്യ സ്മരണയ്ക്ക് പ്രണാമം അർപ്പിക്കയും ആത്മാവിന് നിത്യശാന്തി നേരുകയും ചെയ്യുന്നു.

ഡോ. എം. എസ്. സ്വാമിനാഥന്റെ ജനനം 1925 ഓഗസ്റ്റ് 7 ന് തമിഴ്നാട്ടിലെ കുംഭ കോണത്ത് ആയിരുന്നു. അദ്ദേഹത്തിന്റെ പിതാവ് ആലപ്പുഴ മങ്കൊമ്പ് കൊട്ടാരത്തുമാം ഡോ. എം. കെ. സാംബശിവനും മാതാവ് പാർവ്വതി അമ്മാളുമായിരുന്നു. കേരള സർവ്വകലാശാലയിൽ നിന്നും സുവോളജിയിൽ ബിരുദം, കോയമ്പത്തൂർ കാർഷിക കോളേജിൽ നിന്നും കൃഷി ശാസ്ത്രത്തിൽ ബിരുദം, ന്യൂഡൽഹി ഇന്ത്യൻ കാർഷിക ഗവേഷണ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും അസോഷ്യേറ്റ് ഷിപ്പ്, 1952 ൽ കേംബ്രിജിൽ നിന്നും ജനിതക ശാസ്ത്രത്തിൽ ഡോക്ടറേറ്റും നേടി. കട്ടക്കിലെ കേന്ദ്ര നെല്ലു ഗവേഷണ സ്ഥാപനത്തിൽ അസിസ്റ്റന്റ് ബോട്ടാണിസ്റ്റായി ആദ്യം നിയമിതനായി. ഡോ. സ്വാമിനാഥൻ 196672 കാലത്ത് ന്യൂഡൽഹിയിലെ ഇന്ത്യൻ കാർഷിക ഗവേഷണ സ്ഥാപനത്തിന്റ ഡയറക്ടറായിരുന്നപ്പോഴാണ് ഹരിതവിപ്ലവം അഥവാ ഭക്ഷ്യധാന്യ വിപ്ലവം ഇന്ത്യയിൽ നടപ്പിലായത്.

1960 കളിൽ ഇന്ത്യയിൽ ഉണ്ടായ കൊടുംപട്ടിണി മാറ്റിയത് ശാസ്ത്ര സാങ്കേതിക വിദ്യക ളുടെ സഹായത്തോടെ രാജ്യത്തിനാവശ്യമായ ഭക്ഷ്യ ധാന്യങ്ങൾ നമ്മുടെ രാജ്യത്തുതന്നെ ഉല്പാദിപ്പിക്കാനുതകിയ ഹരിതവിപ്ലവത്തിലൂടെയാണ്. അമേരിക്കൻ ശാസ്ത്രജ്ഞനായ നേർമൻ ബോർലോഗുമായി ചേർന്നാണ് അദ്ദേഹം ഹരിത വിപ്ലവത്തിന് അടിസ്ഥാനമിട്ടത്. മെക്സിക്കൻ ഗോതമ്പ് ഇനങ്ങൾ ഇന്ത്യയിൽ കൊണ്ടു വന്ന് അത്യുല്പാദനശേഷിയുള്ള ഇനങ്ങൾ വികസിപ്പിച്ചെടുത്താണ് ഉല്പാദനം പതിന്മടങ്ങായി വർദ്ധിപ്പിച്ച് ഹരിത വിപ്ലവം സാദ്ധ്യമാക്കിയത്. ഇന്ത്യയുടെ ഭക്ഷ്യ ഉല്പാദനത്തിൽ സ്വയം പര്യാപ്തത കൈവിരക്കുകയും ഭക്ഷ്യ ഉല്പന്നങ്ങൾ കയറ്റുമതി ചെയ്യുന്ന പ്രമുഖരാജ്യമായി മാറുകയും ചെയ്തു. ഭക്ഷ്യ ഉല്പാദനത്തിൽ അദ്ഭുതകരമായ മാറ്റങ്ങൾ ഉണ്ടാക്കിയ അദ്ദേഹത്തിന്റെ അമൂല്യ സംഭാവനകൾ ഊന്നി പറയുമ്പോഴും പരിസ്ഥിതി സംരക്ഷണത്തിനും പരിരക്ഷയ്ക്കും അദ്ദേഹം നല്കിയ സംഭാവനകൾ അത്രതന്നെ പ്രാധാന്യമർഹിക്കുന്നതാണെന്ന് നാം ഓർക്കേണ്ടതുണ്ട്. രാസവളങ്ങളുടെയും രാസകീടനാശിനികളുടേയും തുടർച്ചയായ ഉപയോഗം പരിസ്ഥിതിക്കും ജൈവവൈവിദ്യത്തിനും ദോഷകരമാകുമെന്ന് മനസ്സിലാക്കി, പരിസ്ഥിതിയേയും ജൈവവൈവിദ്യത്തേയും സംരക്ഷിച്ചു കൊണ്ടുള്ള 'നിത്യഹരിതവിപ്ലവ' ത്തിന് അദ്ദേഹം ആഹ്വാനം ചെയ്തു. സാമൂഹ്യമായും സാമ്പത്തികമായും സാംസ്കാരിക മായും പാരിസ്ഥിതികമായും നിലനില്പുള്ള 'നിത്യ ഹരിത' സുസ്ഥിര കൃഷി സമ്പ്രദായം ആണ് അദ്ദേഹം വിഭാവനം ചെയ്തത്. കേരളത്തിന്റെ നെല്ലറ എന്നറിയപ്പെട്ടിരുന്ന കുട്ടനാടിന്റെ പുനരുദ്ധാരണ പാക്കേജ് അദ്ദേഹം വിഭാവനം ചെയ്യുകയുണ്ടായി.

ഇന്ത്യൻ കാർഷിക ഗവേഷണ കൗൺസിലിന്റെ ഡയറക്ടർ ജനറൽ ആയി ഒരു നാഷണൽ അഗ്രികർച്ചറൽ റിസേർച്ച് സിസ്റ്റം രൂപവൽക്കരിക്കുന്നതിൽ അദ്ദേഹം പ്രധാനപങ്കു വഹിച്ചു. കേന്ദ്രകാർഷിക ഗവേഷണ വിദ്യാഭ്യാസ വകുപ്പ് സെക്രട്ടറി, ഫിലിപ്പിൻസിലെ രാജ്യാന്തര നെല്ല് ഗവേഷണ കേന്ദ്ര ഡയറക്ടർ ജനറൽ, യു. എൻ. ശാസ്ത്രഉപദേശക സമിതി ചെയർമാൻ, ദേശീയ കർഷക കമ്മീഷൻ എന്നീ പ്രധാന പദവികളിൽ അദ്ദേഹത്തിന്റെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ആദ്യ വേൽഡ് ഫുഡ് പ്രൈസ്, മഗ്സസെ പുരസ്കാരം, യു. എൻ. ഇ. പി. പരിസ്ഥിതി സമ്മാനം എന്നിവ അദ്ദേഹത്തിന് ലഭിക്കുകയുണ്ടായി. പത്മശ്രീ, പത്മഭൂഷൺ, പത്മവിഭൂഷൻ എന്നീ ബഹുമതികൾ നല്കി രാജ്യം അദ്ദേഹത്തെ ആദരിച്ചു.

കേന്ദ്ര തോട്ടവിള ഗവേഷണ കേന്ദ്രത്തിൽ ശാസ്ത്രജ്ഞനും ഡയറക്ടറുമായിരുന്നപ്പോൾ ഗവേഷണ വിഷയങ്ങൾ അദ്ദേഹവുമായി ചർച്ചചെയ്യുന്നതിനും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ സ്വീകരിക്കുന്നതിനും

പലപ്പോഴും എനിക്ക് അവസരങ്ങൾ ലഭിച്ചിട്ടുണ്ട്. ഒരിക്കൽ തിരുവനന്തപുരം വിമാനത്താവളത്തിൽ നിന്നും അദ്ദേഹത്തെ സ്വീകരിച്ച് കായംകുളം ഗവേഷണ കേന്ദ്രത്തിൽ കൊണ്ടുവന്നപ്പോൾ യാത്രാ മദ്ധ്യേ മൂന്നു മണിക്കൂറോളം ശാസ്ത്ര വിഷയങ്ങൾ അദ്ദേഹവുമായി ചർച്ച ചെയ്യുന്നതിനും അദ്ദേഹത്തിന്റെ വിലപ്പെട്ട അഭിപ്രായങ്ങൾ മനസ്സിലാക്കുന്നതിനും സാധിച്ചിത് ഒരു വലിയ ഭാഗ്യമായി ഞാൻ കരുതുന്നു. ഇന്ത്യയിലെ കാർഷിക ശാസ്ത്രജ്ഞന്മാരിൽ അഗ്രഗണ്യനായി അദ്ദേഹം എന്നും ഓർക്കപ്പെടും.

മഹൽ വ്യക്തികൾ അവരുടെ ജീവിത കാലത്തു തന്നെ സ്മാരക സൗധങ്ങൾ സൃഷ്ടിക്കുന്നു. വേറെ ആരും അതു സൃഷ്ടിക്കേണ്ട ആവശ്യമില്ല. സമയത്തിന്റെ മണൽ തരികളിലുള്ള അദ്ദേഹത്തിന്റെ പാദമുദ്രകൾ എന്നും നിലനില്ക്കട്ടെ. ദീർഘവീക്ഷണത്തോടെയുള്ള അദ്ദേഹത്തിന്റെ ആശയങ്ങളും മൂല്യങ്ങളും സമാനതകളില്ലാത്ത മനുഷ്യ സ്നേഹവും പാണ്ഡിത്യവും എന്നും നമ്മൾക്ക് മാർഗ്ഗനിർദ്ദേശകം ആകട്ടെ. ○

## പരുമല പെരുന്നാളിന് കൊടിയേറി



പരുമല വിശ്വാസ സഹസ്രങ്ങളുടെ പ്രാർത്ഥനകൾക്കൊപ്പം പ. പരുമല തിരുമേനിയുടെ 121-ാം ഓർമപ്പെരുന്നാളിനു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കൊടിയേറ്റ് നിർവഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് എന്നിവർ സഹകാർമികരായി. കൊടിക്കുന്നിൽ സുരേഷ് MP, മാത്യു ടി. തോമസ് MLA തുടങ്ങിയ രാഷ്ട്രീയ സാംസ്കാരിക നേതാക്കൾ പങ്കെടുത്തു. പള്ളിയിൽ പ്രാർഥനയ്ക്കു ശേഷം പടിഞ്ഞാറേ കുരിശടിയിലേക്കു വിശ്വാസികൾ പ്രദക്ഷിണമായി നീങ്ങി. വൈദിക ട്രസ്റ്റി ഫാ.ഡോ. തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, മാനേജർ കെ.വി.പോൾ റമ്പാൻ, നിരണം ഭദ്രാസന സെക്രട്ടറി ഫാ. അലക്സാണ്ടർ ഏബ്രഹാം, അസി. മാനേജർമാരായ ഫാ.ജെ.മാത്തുക്കുട്ടി, ഫാ. എൽദോസ് ഏലിയാസ്, കൗൺസിൽ അംഗങ്ങളായ മത്തായി ടി വർഗീസ്, മാത്യു ഉമ്മൻ, പി.എ.ജോസ്, മനോജ് പി. ജോർജ്ജ്, ഫാ. കുര്യൻ തോമസ് കരിപ്പാൽ കോർഎപ്പിസ്കോപ്പ എന്നിവർ നേതൃത്വം നൽകി.

# സോദരസംഘം വാർത്തകൾ



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**
**29 Sept' 2023 to 26 Oct 2023**

| | |
|---|---|
| Educational Aid | [illegible],75,000.00 |
| Housing Aid | [illegible],10,979.00 |
| Marriage Aid | [illegible],20,000.00 |
| Medical Aid | [illegible],17,547.00 |
| SPECIAL AID | [illegible]7,500.00 |
| **Grand Total** | **[illegible]6,91,026.00** |

പദ്ധതിയിൽ അംഗങ്ങളായവരുടെ പേരുവിവരങ്ങൾ.

**29 September 2023 to 26 October 2023**

1845. T.C Ulahannan Ramamangalam
1846. JincySuni Pampady
1847 Fr Mathew Nedumparampil
1848. Mathew George Chungathara
1849. Ruby Varghese
1850. Ani I
1851. Sijo John
1852. Roy Paul
1853. Bijoy Babu Kollam
1854 Vinu Kuriakose
1855. William T Cheruthuruthy
1856. K.S Mathai Mumbai
1857. Mathew T M
1858. Koshy Koshy Usa
1859. V.I Abraham Vakathanam
1860. Michie Chacko Usa
1861 Thomas Kuttikandathil TX USA
1862 Mr & Mrs. Ec & E Rosakutty Mathew TX USA
1863. Varghese Thomas Tx USA
1864. Jithin J Malathu Ny USA
1865. Chacko Thomas TX Usa
1866. Fr.John Mathew TX USA
1867 Vijan Thomas FL USA
1868. Mathew Jacob Ny USA
1869. Idiculla Daniel NY USA
1870. Anil George NY USA
1871. Shibu Araham USA
1872. Abraham Jacob USA
1873. Samuel Mathew TX USA
1874. Baby Thomas TX USA
1875. Jaison K Joseph TX USA
1876. Eapen Samuel NY USA
1877. Mathew Geevarghese TX USA
1878. Thankamma Kurian TX USA
1879. Medicose Family Clinic TX USA
1880. Jiju John & Ani M Thomas TX USA
1881 Ashor Chirackal TX USA
1882. Geevarghese Mathew Chicago
1883 Smitha Thomas USA
1884. Renju Mathew TX USA
1885. Sosamma Chandy TX USA
1886. Vibin Roy TX USA
1887. Vicar St.Marys O C TX USA
1888 Joby James & Leny Abraham TX USA
1889 Ashvin Thomas TX USA
1890. Christy Aroopala TX USA
1891 St.Pauls Orthodox Church Dallas TX USA

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

**Malankara Orthodox Syrian Church**

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | | Malankara Orthodox Syrian Church |
| Account Number | | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | | State Bank of India, New Delhi Main Branch |
| Swift | | SBININBB104 |


Catholicate Aramana,
Devalokam P O (Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no 0481 2578500, 2578499
*Email*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer* .
pro@mosc.in


## യഥാർത്ഥ തീർത്ഥാടനം സമസൃഷ്ടങ്ങളോടുള്ള കരുതൽ
### : പരിശുദ്ധ കാതോലിക്കാ ബാവാ



**പരുമല :** യഥാർത്ഥ തീർത്ഥാടനം സമസൃഷ്ടങ്ങളോടുള്ള കരുതലാണെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച തീർത്ഥാടന വാരാഘോഷ പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു പരിശുദ്ധ ബാവ. നിരാലംബരെ ചേർത്തുനിർത്തിയ പരിശുദ്ധ പരുമല തിരുമേനിയുടെ മാതൃക കാലികപ്രസക്തമാണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. നിരണം ഭദ്രാസനാധിപനും പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയുമായ ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. സംസ്ഥാന പ്ലാനിംഗ് ബോർഡ് അംഗം സന്തോഷ് ജോർജ്ജ് കുളങ്ങര മുഖ്യ പ്രഭാഷണം നടത്തി.

ആന്റോ ആന്റണി MP, മാത്യു ടി. തോമസ് MLA, വൈദിക ട്രസ്റ്റി ഫാ.ഡോ.തോമസ് വർഗീസ് അമയിൽ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. കെ.വി.പോൾ റമ്പാൻ, കടപ്ര ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് നിഷ അശോകൻ, ഫാ. എം.സി. പൗലോസ്, പരുമല സെമിനാരി കൗൺസിൽ അംഗങ്ങളായ ഫാ. കുര്യൻ തോമസ് കോർ എപ്പിസ്കോപ്പ, മത്തായി ടി. വർഗീസ്, ഫാ. രാജൻ മാത്യു, മാത്യു ഉമ്മൻ അരികുപുറം, പി.എ. ജോസ് പുത്തൻപുരയിൽ, മനോജ് പി. ജോർജ്ജ് പനോയികടവിൽ എന്നിവർ പ്രസംഗിച്ചു.



കോട്ടയം സെൻട്രൽ ഭദ്രാസന സെക്രട്ടറിയായി മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമായ പട്ടശ്ശേരിൽ ഫാ. തോമസ് ജോർജ് തെരഞ്ഞെടുക്കപ്പെട്ടു. കുമ്മനം സെന്റ് ജോർജ് ഇടവക വികാരിയായ അച്ചൻ ഇപ്പോൾ പ. സഭയുടെ ഇക്കോളജിക്കൽ കമ്മീഷൻ വൈസ് പ്രസിഡന്റായും സേവനം അനുഷ്ഠിക്കുന്നു. സഹധർമ്മിണി ജീന നൈനാൻ. മകൻ: ആൻസൻ ഗ്രിഗറി തോമസ്.



ഫിലിപ്പീൻസിൽ കാണുന്ന വാഴയിനമായ 'അബാക്കായുടെ" നാര് ഉപയോഗിച്ച് ഉയർന്ന ഗുണനിലവാരത്തിൽ ലാഭകരമായി വ്യവസായ ഉൽപന്നങ്ങൾ ഉണ്ടാക്കാമെന്നു കണ്ടെത്തി മലയാളി ഗവേഷകൻ ഇന്ത്യൻ പേറ്റന്റ് സ്വന്തമാക്കി.

കോട്ടയം സെന്റ് ഗിറ്റ്സ് എഞ്ചിനീയറിംഗ് കോളേജിൽ മെക്കാനിക്കൽ വിഭാഗം, സീനിയർ അസ്സിസ്റ്റന്റ് പ്രൊഫസർ ഡോ.റിറ്റിൻ ഏബ്രഹാം കുര്യനാണു പേറ്റന്റ് നേടിയത്.

ഈ നാര് പ്ലൈവുഡ് നിർമാണത്തിന് ഉൾപ്പെടെ ഉപയോഗിക്കാമെന്നാണു കണ്ടെത്തൽ. വാഹനങ്ങളിൽ ഡോർപാനലുകളിലും മറ്റു നിർമാണ മേഖലയിൽ സീലിങ് ആവശ്യങ്ങൾക്കുമായി ഉപയോഗിച്ച് ഈ മേഖലയിൽ ഗുണപരമായ മാറ്റം ഉണ്ടാക്കാൻ സാധിക്കുന്നതാണ് ഈ കണ്ടുപിടുത്തം എന്ന് ഡോ. റിറ്റിൻ പറയുന്നത്. റിട്ടയേഡ് അധ്യാപകരായ എടത്വ ചെത്തിപ്പുരക്കൽ സി.എ.കുര്യന്റെയും സൂസൻ കുര്യന്റെയും മകനാണു റിറ്റിൻ.

മെക്കാനിക്കൽ എൻജിനീയറിങ്ങിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ ഡോ റിറ്റിൻ നിരണം ഭദ്രാസനത്തിൽ പെട്ട എടത്വാ, പാണ്ടങ്കരി സെന്റ് മേരീസ് ഓർത്തഡോക്സ്പള്ളി ഇടവകാംഗമാണ്.



തുമ്പമൺ ഭദ്രാസനത്തിന്റെ ഉടമസ്ഥതയിൽ പത്തനംതിട്ടയിൽ പ്രവർത്തിക്കുന്ന സാന്ത്വനം മെഡിക്കൽ സ്റ്റോറിൽ നിർധന രോഗികൾക്കുള്ള സൗജന്യ (നിബന്ധനകൾ ബാധകം) മരുന്ന് വിതരണ പദ്ധതിയായ 'എഫഥാ' ക്ക് തുടക്കം കുറിച്ചു. പദ്ധതിയിലേക്കുള്ള ആദ്യ സംഭാവന മണ്ണിക്കോയിക്കൽ പ്രൊഫ. രാജൻ ജോർജിന്റെ സ്മരണാർത്ഥം ശ്രീമതി മറിയാമ്മ രാജൻ അഭി കുറിയക്കോസ് മാർ ക്ലിമിസ് വലിയ മെത്രാപ്പോലിത്തായുടെയും അഭി. എബ്രഹാം മാർ സെറാഫിം മെത്രാപ്പൊലിത്തായുടെയും പക്കൽ ഏൽപ്പിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോൺസൺ കല്ലിട്ടതിൽ കോർ എപ്പിസ്ക്കോപ്പാ, കൗൺസിൽ അംഗങ്ങളായ ഫാ. ബിജു മാത്യു, ഫാ. ബിജു തോമസ്, ഡോ. ജോർജ് വർഗീസ് കൊപ്പാറ, പ്രൊഫ. ജി ജോൺ, ഐവാൻ വകയാർ, അനി എം. എബ്രഹാം, മെഡിക്കൽ സ്റ്റോർ സെക്രട്ടറി ഡീ. ജോബിൻ, കമ്മിറ്റി അംഗം ജോർജ് വർഗീസ്, കുടുംബാംഗങ്ങളായ സഞ്ജു ജോബി, ലീലാമ്മ എന്നിവർ സന്നിഹിതരായിരുന്നു.



പാമ്പാടി: പാമ്പാടി മാർ കുറിയാക്കോസ് ദയറാ മാനേജരായി വടക്കൻ മണ്ണൂർ സെന്റ് തോമസ് ഇടവകാംഗം ഫാ. അനൂപ് ഏബ്രഹാമിനെ ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് മെത്രാപ്പോലീത്ത നിയമിച്ചു.



പാമ്പാടി അഭയ ഭവൻ ചാരിറ്റബിൾ സൊസൈറ്റിയുടെയും അനുബന്ധ സ്ഥാപനങ്ങളുടെയും മാനേജരായി പങ്ങട സെന്റ് മേരിസ് ഇടവകാംഗം ഫാ. വിൻസൺ വർഗീസിനെയും നിയമിച്ചു.



സംസ്ഥാനത്ത് പുതുതായി സ്ഥാപിക്കുന്ന സെന്റർ ഓഫ് എക്സലൻസ് ഇൻ മൈക്രോബയോമിന്റെ ആദ്യ ഡയറക്ടറായി കേരള സർക്കാർ നിയമിച്ച ഡോ. സാബു തോമസ്. തലവൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്. കൊട്ടരാക്കര സെന്റ് ഗ്രീഗറിയോസ് കോളേജ് മുൻ പ്രിൻസിപ്പാൾ ജിജിയാണ് ഭാര്യ. മക്കൾ: ഡോ. അശ്വിൻ, മെൽവിൻ.



പുത്തൻ കാവ് മെത്രാപ്പോലീത്തൻ ഹയർ സെക്കണ്ടറി സ്കൂൾ പ്ലാറ്റിനം ജൂബിലി സമ്മേളനം ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ ഉദ്ഘാടനം ചെയ്യുന്നു. ഇടത്തു നിന്ന് ഫാ: ബിജു റ്റി. മാത്യു, പ്രോഗ്രാം കൺവീനർ സുനിൽ പി.ഉമ്മൻ, പ്രിൻസിപ്പൽ പ്രിയ ജേക്കബ്, പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതിയൻ കാതോലിക്ക ബാവാ, ഡോ.ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത, കൊടിക്കുന്നിൽ സുരേഷ് എം.പി., ഹെഡ് മാസ്റ്റർ എബി അലക്സാണ്ടർ, പി.റ്റി എ. പ്രസിഡന്റ് പി. ഇ വർക്കി എന്നിവർ സമീപം.

# പ്രാർത്ഥനയിൽ വേരൂന്നിയ തലമുറ പ്രതീക്ഷ : മാർ ക്രിസോസ്റ്റമോസ്



**പരുമല :** പ്രാർത്ഥനയിൽ വേരൂന്നിയ തലമുറ പ്രതീക്ഷയും കരുത്തുമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. അഖില മലങ്കര ബാലസമാജം 41-ാമത് വാർഷിക ത്രിദിന ക്യാമ്പിന്റെ സമാപന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. ലക്ഷ്യബോധ്യമുള്ള തലമുറ യഥാർത്ഥ സമ്പത്താണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. പ്രസിഡന്റ് ഡോ.ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ബാലസമാജം വെബ്സൈറ്റ് സ്വിച്ച് ഓൺ കർമ്മം ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് നിർവ്വഹിച്ചു. ബാലമിത്രം വാർത്താപത്രിക അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രകാശനം ചെയ്തു. വൈസ് പ്രസിഡന്റ് ഫാ.ചെറിയാൻ ജേക്കബ്, ഫാ. ജിം എം. ജോർജ് (ജനറൽ സെക്രട്ടറി), ലിബിൻ പുന്നൻ (ജോയിന്റ് സെക്രട്ടറി), മഞ്ജു ജിസൺ (ജോയിന്റ് സെക്രട്ടറി) തലിൻ മാത്യു (ട്രഷറർ) എന്നിവർ നേതൃത്വം നൽകി.

---



2023 ബെർലിൻ സ്പെഷ്യൽ ഒളിമ്പിക്സിൽ ഇന്ത്യക്ക് വേണ്ടി ബീച്ച് വോളി ബോൾ മത്സരത്തിൽ വെങ്കല മെഡൽ നേടിയ ബ്ലെസ്സി ബിജു ചെങ്ങരൂർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗം താഴത്തുമോടയിൽ പരേതനായ ബിജു വർഗീസിന്റെയും ശ്രീമതി ലീലാമ്മ ബിജുവിന്റെയും മകൾ.



മദ്രാസ് സർവകലാശശാലയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ Ph. D നേടിയ ഷെറിൻ അലേന ജോസഫ് കുറിയന്നൂർ വടക്കേകൊച്ചുപറമ്പിൽ ജോസഫ് ചാക്കോയുടെയും എലിസബേത് ജോണിന്റെയും മകളാണ്. ഭർത്താവ് മാവേലിക്കര പനച്ചമൂട്ടിൽ തോമസ് വർഗീസ് പത്തിച്ചിറ സെന്റ് ജോൺസ് വലിയപ്പള്ളി ഇടവകാഗം.



കേരളാ സർവ്വകലാശാലയിൽ നിന്നും M.Sc. Demography & Bio-Statistics ൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ സാന്ദ്ര റീന ജോൺ. കൈപ്പട്ടൂർ സെ. ഇഗ്നേഷ്യസ് മഹാ ഇടവകാംഗവും, പ. കാതോലിക്കാ ബാവായുടെ ഓഫീസ് ഡെപ്യൂട്ടി സെക്രട്ടറി (ദേവലോകം അരമന)യുമായ ഫാ. സജി യോഹന്നാന്റെയും പരേതയായ റീന സജിയുടെയും മകൾ.



ബയോടെക്നോളിയിൽ പഎച്ച്ഡി (രാജീവ് ഗാന്ധി സെന്റർ ഫോർ ബയോടെക്നോളജി, കേരള സർവകലാശാല) നേടിയ ടീന ജേക്കബ് ചിറയിൽ. എടത്വ വണിയപ്പുരയ്ക്കൽ ചിറയിൽ ജേക്കബ് തോമസിന്റെയും ജോളി ജേക്കബിന്റെയും മകൾ. ഭർത്താവ് നിരണം സെ. മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ മട്ടയ്ക്കൽ ജെഫി സാം തോമസ്.



എംജി സർവകലാശാല എംഎ ഗ്രാഫിക്സ് ഡിസൈനിൽ രണ്ടാം റാങ്ക് നേടിയ റോഷൻ എബിൻ മാത്യു.

പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകയിൽ മള്ളിയിൽ മാത്യു എബ്രഹാമിന്റെയും സുനി മാത്യുവിന്റെയും മകൻ.

മലയാള മനോരമ മലപ്പുറം യൂണിറ്റിൽ ആർട്ടിസ്റ്റായി ജോലി ചെയ്യുന്നു.

For Favours Received

ഒരു വിശ്വാസി

## ഭാഗ്യസ്മരണാർഹനും
## കാരുണ്യത്തിന്റെ തേജസുമായ
# അഭി. ഡോ. സഖറിയാ മാർ തെയോഫിലോസ് തിരുമേനി



ദയാനിധി, സൗമ്യശീലൻ, ശാന്തസ്വരൂപൻ പ്രാർത്ഥന ഉപവാസം ദാനധർമ്മം മൂവരും സദാ പിതാവിനോടൊപ്പം എന്നത്തെയും കൂടപ്പിറപ്പുകളായിക്കൂടി. വി. കുർബാനയെ പ്രണയിച്ച/പുണ്യശ്ലോകൻ ദൈവ സാന്നിധ്യം സദാ ആസ്വദിക്കുന്ന, ദൈവ സ്നേഹം സദാപകരുന്ന, ദൈവകൃപ സദാ വ്യാപരിക്കുന്ന ദൈവത്തിന്റെ പ്രതിപുരുഷൻ. മാരക രോഗത്തെ ദൈവാനുഗ്രഹവും, ദൈവസ്നേഹവുമായി കണ്ട സ്നേഹത്തിന്റെ ആൾരൂപം. രോഗത്തിന്റെ വേദനയിലും ആകർഷണീയമായ പുഞ്ചിരിയിലൂടെ, പൂർണ്ണ വിശ്വാസത്തോടെ, ജീവിത വിശുദ്ധിയിലൂടെ അത്ഭുതകരമായ പ്രവർത്തിയിലൂടെ അനേകരുടെ നന്മയ്ക്കായി ദൈവം തന്ന അനുഗ്രഹമാണിത്"എന്നോതിയ നല്ലിടയൻ, നമ്മുടെ മനസ്സുകളിൽ എന്നെന്നും നിറയട്ടെ ആ ദിവ്യരൂപം. നമ്മുടെ പാദങ്ങളെ പ്രകാശിപ്പിക്കട്ടെ ആ ദിവ്യശോഭ.

**ആറാം ഓർമ്മപ്പെരുന്നാൾ**
**24 ഒക്ടോബർ 2023**

**Daniel Varghese and Family**
**'Kodiat', Peroorkada, Trivandrum**

പിതാവേ അങ്ങു ഞങ്ങൾക്ക് മാർഗ്ഗദീപവും പ്രചോദനവുമാകുന്നു
ഞങ്ങൾക്കുവേണ്ടി മദ്ധ്യസ്ഥത അണയ്ക്കണമേ

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 November/2023

# പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ

**മാർ തോമാ ദിവന്നാസിയോസ് തിരുമേനിയുടെ 51-ാം ഓർമ്മപ്പെരുന്നാൾ**

**2023 ഡിസംബർ 3, 4 തീയതികളിൽ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ**



അഭി. മാർ തോമാ ദിവന്നാസിയോസ്
മെത്രാപ്പോലീത്താ
51-ാം ശ്രാദ്ധപ്പെരുന്നാൾ



പ. ബസേലിയോസ് മാർത്തോമാ ദിദിമോസ്
പ്രഥമൻ കാതോലിക്കാ ബാവാ
9-ാം ശ്രാദ്ധപ്പെരുന്നാൾ



അഭി. സഖറിയാസ് മാർ ദിവന്നാസിയോസ്
മെത്രാപ്പോലീത്താ
26-ാം ശ്രാദ്ധപ്പെരുന്നാൾ



അഭി. ജോബ് മാർ പീലക്സീനോസ്
മെത്രാപ്പോലീത്താ
12-ാം ശ്രാദ്ധപ്പെരുന്നാൾ

**പെരുന്നാൾ ആശംസകളോടെ**

**പത്തനാപുരം മൗണ്ട് താബോർ ദയറായും ദയറാ പ്രസ്ഥാനങ്ങളും**

PRINTED & PUBLISHED BY FR SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.